


# മലങ്കര സഭ

മാർച്ച് 1997

## പിതാക്കന്മാരുടെ ഓർമ്മ



വലിയ മാർ ദീവന്നാസ്യോസ്
ഏപ്രിൽ 7



പൗലൂസ് മാർ സേവേറിയോസ്
മാർച്ച് –17



പാമ്പാടി മാർഗ്രീഗോറിയോസ്
ഏപ്രിൽ 5



തടാകം ആശ്രമം വജ്ര ജൂബിലി സ്മാരകമായി നിർമ്മിക്കപ്പെട്ട സെ. ഗ്രിഗോറിയോസ് ബാലഭവൻെറ കൂദാശ പ. ബാവാ തിരുമേനി നിർവ്വഹിക്കുന്നു. വിസിറ്റർ ബിഷോപ്പ് മാർ യൗസേബിയോസ്, മാർ ഒസ്താത്തിയോസ്, മാർ അത്താനാസ്യോസ് എന്നീ തിരുമേനിമാർ സമീപം.


**Form IV**

**Malankara Sabha**

| | |
|---|---|
| Place of Publication | : Kottayam |
| Periodicity | : Monthly |
| Printer | : Rev. Fr. T.G. Zacharia |
| Whether citizen of India | : Yes |
| Address | : Catholicate Aramana Kottayam - 38 |
| Publisher | : Rev. Fr. T.G. Zacharia |
| Address | : Item No. 5 |
| Editor | : Rev. Dr. Jacob Kurian |
| Whether citizen of India | : Yes |
| Address | : P.O. Box 98, Kottayam-1 |
| Name & Address of the owner | : Orthodox Viswasa Paripalana Samathy Devalokam, Kottayam - 38 |

I, Rev. Fr. T.G. Zacharia here by declare that the particulars given above are true to the best of my knowledge and belief.

28 - 2- 1997 Fr. T.G. Zacharia


## ബിരുദദാന സമ്മേളനം

ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ ഈ വർഷത്തെ ബിരുദ ദാന സമ്മേളനം ഫെബ്രുവരി 24-ാം തീയതി സെമിനാരി ഓഡിറ്റോറിയത്തിൽ വച്ച് നടത്തപ്പെട്ടു. പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനം ദീപം കൊളുത്തി തിരുമേനി ഉദ്ഘാടനം ചെയ്തതിനെത്തുടർന്ന് തക്കല ബിഷപ്പ് ഡോ. ജോർജ്ജ് ആലഞ്ചേരി ബിരുദദാന പ്രഭാഷണം നടത്തി. സെമിനാരി വൈസ് പ്രിൻസിപ്പാൾ റവ. ഡോ. കെ.എം ജോർജ്ജ് സെമിനാരിയുടെ വാർഷികറിപ്പോർട്ട് അവതരിപ്പിച്ചു. ഫാ. ഒ. തോമസ് സ്വാഗതവും ഫാ. ജോൺ തോമസ് കൃതഞ്ജതയും രേഖപ്പെടുത്തി. സമ്മേളനത്തിൽ വച്ച് പ. ബാവാ തിരുമേനി സെമിനാരി വിദ്യാഭ്യാസം പൂർത്തിയാക്കി G. S. T. ബിരുദം നേടിയവർക്കുള്ള ബിരുദ സർട്ടിഫിക്കറ്റുകളും ദിവ്യബോധനം സർട്ടിഫിക്കേറ്റ് ഡിപ്ലോമാ കോഴ്സ്, ശ്രുതി ലിറ്റർജിക്കൽ മ്യൂസിക് സ്കൂൾ പഠനം എന്നിവ പൂർത്തിയാക്കിയവർക്കുള്ള സർട്ടിഫിക്കേറ്റുകളും വിതരണം ചെയ്തു. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത രചിച്ച ''പൗരസ്ത്യ ക്രൈസ്തവ ദർശനം'' എന്ന പുസ്തകത്തിൻെറ പ്രകാശനവും ദിവ്യബോധനം ഡിഗ്രി കോഴ്സിൻെറ ഉദ്ഘാടനവും പ. ബാവാ നിർവ്വഹിച്ചു.

# മലങ്കരസഭ

ദേവലോകം, കോട്ടയം – 686 038

ലക്കം : 3, പുസ്തകം : 54

മാർച്ച് 1997




*Patron Saint*




Type setting : Haiba, G.S. Street, Kottayam -1


# കാതോലിക്കാ ദിനം

മലങ്കര ഓർത്തഡോക്സ് സഭാദിനം – കാതോലിക്കാദിനം– ഈ വർഷം മാർച്ച് 16–ാം തീയതി നോമ്പിലെ 36–ാം ഞായറാഴ്ച ലോകമെമ്പാടുമുള്ള മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങൾ ആഘോഷപൂർവ്വം കൊണ്ടാടുന്നു.

## പ. ബാവാ തിരുമനസ്സിലെ കല്പന

ഈ വർഷം നമ്മുടെ സഭാദിനം അഥവാ കാതോലിക്കാദിനം മാർച്ച് മാസം 16–ാം തീയതി അതായത് വലിയ നോമ്പിലെ 36–ാം ഞായറാഴ്ച ആണല്ലോ. മുൻവർഷങ്ങളിലെപോലെ ഈ ദിവസം രാവിലെ പള്ളിയിൽ കാതോലിക്കേറ്റ് പതാക ഉയർത്തുകയും വി. കുർബ്ബാനയ്ക്കുശേഷം യോഗം കൂടി സഭയുടെ വിശ്വാസം, പാരമ്പര്യം, സത്യവിശ്വാസം, സഭയുടെ സ്വാതന്ത്ര്യം തുടങ്ങിയ കാര്യങ്ങളെപ്പറ്റി ഇടവകാംഗങ്ങൾക്ക് പ്രബോധനം നൽകുകയും വേണം. കൂടാതെ സഭാദിനത്തോടനുബന്ധിച്ച് നടത്തപ്പെടുന്ന പിരിവ് കാലാനുസൃതമായി വർദ്ധിപ്പിക്കുന്നതിന് എല്ലാവരുടെയും സഹായവും സഹകരണവും ഉറപ്പുവരുത്തണം. യോഗാനന്തരം എല്ലാവരും കാതോലിക്കേറ്റ് പതാകയുടെ കീഴിൽ അണിനിരന്ന് സഭാദിന പ്രതിജ്ഞ എടുക്കുകയും, കാതോലിക്കാ മംഗളഗാനം ഭക്തിയോടു കൂടി ആലപിക്കുകയും വേണം. മേൽപറഞ്ഞ പരിപാടികൾ കൂടുതൽ ചിട്ടയോടു കൂടി നടപ്പിലാക്കുന്നതിന് വികാരിമാർ മുൻകൈ എടുത്തു പ്രവർത്തിക്കേണ്ടതാണ്.

വാത്സല്യ മക്കളേ, നമ്മുടെ സഭയിലെ പ്രധാനപ്പെട്ട ധനാഗമ മാർഗമായിട്ടുള്ളത് ഇപ്പോൾ വർഷം തോറും നടത്തപ്പെടുന്ന കാതോലിക്കാദിനപ്പിരിവ് ആണ് എന്നുള്ള യാഥാർഥ്യം മനസ്സിലാക്കി നിങ്ങൾ ഏവരും പ്രവർത്തിക്കണം. സഭാകേന്ദ്രം സാമ്പത്തികമായി ഭദ്രമായിരുന്നാൽ മാത്രമേ; സഭയിലെ വിവിധ ആവശ്യങ്ങൾ ഭംഗിയായി നിർവ്വഹിക്കപ്പെടുകയുള്ളൂ. അവികസിത മെത്രാസനങ്ങൾക്കും പള്ളികൾക്കും ആവശ്യമായ സാമ്പത്തിക സഹായം നൽകണം. മിഷ്യൻ പ്രവർത്തനങ്ങൾ, ജീവകാരുണ്യ പ്രവർത്തനങ്ങൾ, വിവാഹ–ഭവനദാന പദ്ധതികൾ, മറ്റു വികസന പരിപാടികൾ ഇവയ്ക്കെല്ലാം കൈത്താങ്ങുകൾ നൽകുവാൻ സഭാകേന്ദ്രത്തിന് ശക്തി ഉണ്ടാകേണ്ടതുണ്ട്. വി

## ഇതളുകൾ



ദേശസഹായം ഇല്ലാത്ത നമ്മുടെ സഭ ആശ്രയിക്കുന്നത് സഭാംഗങ്ങൾ നൽകുന്ന അകമഴിഞ്ഞ സംഭാവനകൾ മാത്രമാണ്. ആയതിനാൽ ഓരോ വർഷവും നാം അനുസ്മരിപ്പിക്കുന്നതുപോലെ, ഓരോ ഗൃഹനാഥനും, സ്വന്തമായി വരുമാനമുള്ള മറ്റ് കുടുംബാംഗങ്ങളും ഒരു ദിവസത്തെ ശരാശരി വരുമാനം എങ്കിലും സഭയ്ക്ക് നൽകണം. സന്തോഷത്തോടെ നൽകുന്നവന് നന്മ ഉണ്ടാകുവാൻ തക്കവണ്ണം ഇക്കാര്യത്തിൽ പൂർണ്ണ മനസോടെ സഹായിച്ച് സഹകരിച്ച് ഈ വർഷത്തെ അടങ്കൽ തുകയായി നിശ്ചയിച്ചിട്ടുള്ള 50 ലക്ഷം രൂപാ സമാഹരിക്കുന്നതിന് നിങ്ങൾ ഓരോരുത്തരും അവരവരുടെ പങ്ക് വഹിക്കണമെന്ന് നാം നിങ്ങളുടെ സ്നേഹത്തോട് നിർബന്ധപൂർവ്വം ആവശ്യപ്പെടുന്നു.

ഒരുഭവനത്തിൽ നിന്നും ലഭിക്കുന്ന ശരാശരി തുക കുറഞ്ഞപക്ഷം 60 രൂപ ആയിട്ട് എങ്കിലും വർദ്ധിപ്പിക്കണം. ആയതിന് ഇടവക മെത്രാപ്പോലീത്തായുടെ നിർദേശം അനുസരിച്ചും പള്ളി വികാരിയുടെ നേതൃത്വത്തിലും ബന്ധപ്പെട്ടവർ പരിശ്രമിച്ചു നമ്മുടെ ലക്ഷ്യം നേടണമെന്ന് നാം അറിയിക്കുന്നു.

## സഭാ വിശേഷദിവസങ്ങൾ

മാർച്ച് 17 പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ 35-ാം ഓർമ്മപ്പെരുന്നാൾ (ആത്താറ്റു പുത്തൻ പള്ളി), 21- നാല്പതാം വെള്ളിയാഴ്ച, 22- ബഥാന്യായിലെ ലാസറിൻെറ ഓർമ്മ, 23-ാം ഓശാന ഞായറാഴ്ച, 25. വി. ദൈവ മാതാവിൻെറ വചനിപ്പ്, നാലാം മാർ തോമായുടെ 26-ാം ഓർമ്മ (കണ്ടനാടു പള്ളി), 27- പെസഹാ വ്യാഴാഴ്ച , 28- ദു:ഖവെള്ളിയാഴ്ച, 29- ദു:ഖ ശനിയാഴ്ച, 30- ഉയിർപ്പ്, ഏപ്രിൽ 5- കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 32-ാം ഓർമ്മ (പാമ്പാടി ദയറ), 6 -പുതുഞായറാഴ്ച. 7- ആറാം മാർ തോമ്മാ (വലിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 189-ാം ഓർമ്മ (പുത്തൻകാവു കത്തീഡ്രൽ), 14- പുതുഞായറാഴ്ചക്കുശേഷം ഒന്നാം ഞായർ, 16- രണ്ടാം മാർതോമ്മായുടെ 311-ാം ഓർമ്മ (നിരണം പള്ളി), 17 മാർ പീലക്സിനോസ് മെത്രാപ്പോലീത്തയുടെ 46-ാം ഓർമ്മ (പുത്തൻകാവു കത്തീഡ്രൽ)

# സഭാ ഭരണഘടന മലങ്കര സഭാംഗങ്ങൾക്കെല്ലാം ബാധകം

1934ൽ മലങ്കര ഓർത്തഡോക്സ് സഭ അംഗീകരിച്ചു നടപ്പിലിരിക്കുന്ന ഭരണഘടന സഭയിലെ എല്ലാ പള്ളികളെയും സ്ഥാനികളെയും ബാധിക്കുമെന്നും അതനുസരിച്ചു മാത്രം ഭരണം നിർവ്വഹിക്കപ്പെടണമെന്നും സുപ്രീം കോടതി 1997 ഫെബ്രുവരി 6-ാം തീയതി പുറപ്പെടുവിച്ച ഡിക്രിയിൽ കൂടെ ആവർത്തിച്ച് ഉറപ്പിച്ചു പ്രഖ്യാപിച്ചു. ഭരണഘടനയോടു കൂറും വിധേയത്വവും (സത്യം ചെയ്തു) പ്രഖ്യാപിക്കുന്നവർക്കു മാത്രമെ സഭയിൽ എന്തെങ്കിലും സ്ഥാനം വഹിക്കുവാനാവൂ എന്നും സുപ്രീം കോടതി അസന്നിഗ്ദ്ധമായി ഉത്തരവായി.

സഭാ കേസിൽ 1995 ജൂൺ 20-നു സുപ്രീം കോടതി ഡിവിഷൻ ബഞ്ച് നൽകിയ ഉത്തരവിനു തുടർച്ചയായി ഡിക്രി പുറപ്പെടുവിക്കുന്നതിനു മൂന്നംഗ ഡിവിഷൻ ബഞ്ച് നൽകിയ ഉത്തരവിലാണ് ഈ നിർദേശം.

മലങ്കര അസോസിയേഷനിലേക്കും ഭദ്രാസന പൊതുയോഗത്തിലേക്കും പ്രതിനിധികളെ തെരഞ്ഞെടുക്കാൻ നേരത്തേ സുപ്രീം കോടതി നിർദേശിച്ച 'ഒരു കുടുംബത്തിന് ഒരു വോട്ട്' എന്ന വ്യവസ്ഥ എടുത്തുകളഞ്ഞു. സഭാ ഭരണഘടനയുടെ 71, 46 വകുപ്പുകളിൽ എവിടെയൊക്കെ കുടുംബം എന്നു ചേർക്കാൻ നിർദേശിച്ചിരുന്നോ അവിടെയൊക്കെ അംഗം എന്നു തിരുത്താൻ നിർദേശിച്ചിട്ടുണ്ട്.

ഇടവക പള്ളികളേയും അംഗങ്ങളേയും സംബന്ധിച്ച് 1934-ലെ സഭാ ഭരണഘടന നൽകുന്ന നിർവചനമാണ് 'അംഗം' എന്ന പദത്തിന്.

ഈ വ്യവസ്ഥ അനുസരിച്ചു മലങ്കര അസോസിയേഷനിലേക്കും ഭദ്രാസന പൊതുയോഗങ്ങളിലേക്കുമുള്ള അംഗങ്ങളുടെ തെരഞ്ഞെടുപ്പ് ഏപ്രിൽ 30-നകം നടത്തേണ്ടതാണ്.

ഇടവകപ്പള്ളികളുടെ അവകാശങ്ങളും സ്വത്തുക്കളുടെ ഉടമസ്ഥാവകാശവും സംബന്ധിച്ചു കോടതി വ്യക്തമായ മാർഗനിർദേശം നൽകിയിട്ടില്ല. എങ്കിലും ഇടവക പള്ളികളുടെ ഭരണവും മേൽനോട്ടവും 1934-ലെ ഭരണഘടനയ്ക്ക് അനുസൃതമായിരിക്കണമെന്ന വിധിന്യായത്തിന്റെ 141-ാം ഖണ്ഡികയിലെ പരാമർശം ഡിക്രിയിൽ ചേർക്കും.

ബന്ധപ്പെട്ട കക്ഷികളുടെ ഭാഗം കേൾക്കാതെ, ഇടവക പള്ളികളുടെ അവകാശത്തെപ്പറ്റിയോ ഇടവക പ്പള്ളി സ്വത്തുക്കളുടെമേൽ കാതോലിക്കോസിനോ മലങ്കര മെത്രാപ്പോലീത്തയ്ക്കോ ഉള്ള അവകാശത്തെപ്പറ്റിയോ വിധി പറയാനാവില്ല. അങ്ങനെയൊരു നിവൃത്തി പ്രത്യേകമായി ആവശ്യപ്പെട്ടിട്ടില്ലെന്നുംകോടതി ചൂണ്ടിക്കാട്ടി.

വിധിന്യായത്തിന്റെ 142-ാം ഖണ്ഡികയിലുള്ള പത്തു കാര്യങ്ങളും ക്നാനായ പള്ളികളെപ്പറ്റിയുള്ള 150-ാം ഖണ്ഡികയും ഡിക്രിയിൽ ചേർക്കും. 141, 142, 150 ഖണ്ഡികകളിലെ മേൽപ്പറഞ്ഞിടത്തോളം ഉള്ളടക്കത്തോടെ ഹൈക്കോടതിയുടെ ഡിക്രി ഭേദഗതി ചെയ്യപ്പെട്ടതായി കണക്കാക്കും. (ഹൈക്കോടതി ഡിക്രിയെപ്പറ്റിയുള്ള അപ്പീലാണ് സുപ്രീംകോടതി പരിഗണിച്ചത്).

സഭാസ്ഥാനങ്ങളിൽ 1971-നുശേഷം നിയമിതരായവരുടെ കാര്യത്തിൽ സ്റ്റാറ്റസ്കോ തുടരുമെന്നും പുതിയ മാനേജിംഗ് കമ്മിറ്റി നിലവിൽവന്ന ശേഷം അവർ ഈ നിയമങ്ങളുടെ കാര്യത്തിൽ തീരുമാനമെടുക്കണമെന്നും സുപ്രീംകോടതി 25-3- '96ലെ വിധിയിൽ പറഞ്ഞിരുന്നു.

എന്നാൽ സ്റ്റാറ്റസ്കോയുടെ ആനുകൂല്യം കിട്ടുന്നതിനു 1934-ലെ ഭരണഘടനയോടുള്ള വിധേയത്വവും കൂറും പ്രഖ്യാപിക്കേണ്ടതു അവശ്യയോഗ്യതയാണെന്നു മൂന്നംഗ ബഞ്ചിന്റെ ഉത്തരവ് വ്യക്തമാക്കുന്നു.

സുപ്രീം കോടതി രജിസ്ട്രാർ നേരത്തേ തയാറാക്കിയ കരടു ഡിക്രിയെപ്പറ്റി കേസിലെ വിവിധ കക്ഷികൾ തടസവാദം ഉന്നയിച്ചിരുന്നു. ഇവ പരിഗണിച്ച ശേഷമാണ് ജസ്റ്റിസുമാരായ ബി.പി. ജീവൻ റെഡ്ഡി, സുഭാഷ് സി. സെൻ, എസ്.ബി മജുംദാർ എന്നിവർ ഇന്നലെ ഡിക്രി സംബന്ധിച്ച ഉത്തരവു നൽകിയത്. ഇതിന്റെ അടിസ്ഥാനത്തിൽ സുപ്രീം കോടതി റജിസ്ട്രാർ അവസാന ഡിക്രി തയാറാക്കും.

ഡിക്രിയിൽ ഉൾപ്പെടുത്തുന്ന വിധിന്യായത്തിന്റെ 142-ാം ഖണ്ഡികയിലെ പത്തു കാര്യങ്ങൾ താഴെപ്പറയുന്നവയാണ്.

ഒന്ന്: കാനോൻ നിയമം സംബന്ധിച്ച തർക്കങ്ങളുടെ പ്രസക്തിപിന്നീടുള്ള സംഭവവികാസങ്ങളുടെ അടിസ്ഥാനത്തിൽ നഷ്ടമായതിനാൽ ഇനി അതിലേക്കു സുപ്രീം കോടതി കടക്കുന്നില്ല.

രണ്ട്: 1912-ൽ അബ്ദുൽ മിശിഹാ പാത്രിയർക്കീസ് കാതോലിക്കേറ്റ് പുനരുജ്ജീവിപ്പിക്കുകയും പുനഃസ്ഥാപിക്കുകയും ചെയ്തു. 1958-ലെ സുപ്രീം കോടതി വിധിക്കുശേഷം പാത്രിയർക്കീസ് വിഭാഗത്തിന്റെ പ്രവൃത്തിയും നടപടികളും കണക്കിലെടുത്താൽ കാതോലിക്കേറ്റിന്റെ പുനരുജ്ജീവനത്തെ അവർക്കു ചോദ്യം ചെയ്യാനാവില്ല.

മൂന്ന്: ഇന്ത്യയിൽ മറ്റൊരു അധികാരസ്ഥാനത്തെ സ്ഥാപിച്ചതിനുശേഷം പാത്രിയർക്കീസിന് ഏകപക്ഷീയമായി അധികാരവിനിയോഗം നടത്താനാവില്ല. പാത്രിയർക്കീസിനു മെത്രാപ്പോലീത്താമാരെ വാഴിക്കാനുള്ള അധികാരം 1934-ലെ ഭരണഘടനയ്ക്ക് അനുസൃതമായിട്ടേയുള്ളൂ.

നാല്: കാതോലിക്കേറ്റ് പുനരുജ്ജീവിപ്പിക്കുകയും പിന്നീടു കല്പന പുറപ്പെടുവിക്കുകയും 1934-ലെ ഭരണഘടന അംഗീകരിക്കുകയും ചെയ്തതുവഴി പാത്രിയർക്കീസിന്റെ അധികാരം ഇല്ലാതാവുന്ന നിലയിലായെങ്കിലും ഇപ്പോഴും അദ്ദേഹം മലങ്കരസഭ ഒരു ഭാഗമായിരിക്കുന്ന സിറിയൻ സഭയുടെ തലവനാണ്. ആത്മീയമായി കാതോലിക്കോസിനു മേലിലാണെങ്കിലും മലങ്കരസഭയ്ക്കോ വസ്തുവകകൾക്കോമേൽ അദ്ദേഹത്തിനു ഭരണാധികാരം ഉണ്ടാകുന്നില്ല.

അഞ്ച്: മുളന്തുരുത്തി സുന്നഹദോസിന്റെ പ്രമേയങ്ങൾ പ്രകാരം പാത്രിയർക്കീസ് തന്നെ രൂപം നൽകിയ മലങ്കര അസോസിയേഷന്റെ നിയമാനുസൃതമായ യോഗമാണ് 1934-ലെ ഭരണഘടനയ്ക്കു രൂപം നൽകിയത്. 1958-ൽ സുപ്രിം കോടതിയുടെ വിധിക്കുശേഷം പാത്രിയർക്കീസും അദ്ദേഹത്തിന്റെ പക്ഷവും കൈക്കൊണ്ട നടപടികൾ നോക്കുമ്പോൾ ഭരണഘടനയുടെ സാധുതയെയും നിയമാധികാരത്തെയും പാത്രിയർക്കീസുകാർക്കു ചോദ്യം ചെയ്യാനാവില്ല.

ആറ്: പാത്രിയർക്കീസിന്റെ കല്പനവഴി 1912-ലെ കാതോലിക്കേറ്റിന്റെ പുനഃസ്ഥാപനത്തെയും 1934-ലെ ഭരണഘടനയെയും അംഗീകരിക്കുകയാണു ചെയ്തത്. അതുവഴി ഇതിനെതിരേയുള്ള എതിർവാദം അവർ ഉപേക്ഷിക്കുകയും ചെയ്തു. പരാതിക്കാർ ഉൾപ്പെടെ പലരും ഭരണഘടനപ്രകാരം സത്യപ്രതിജ്ഞ ചെയ്തു. ഇപ്പോൾ അതിനെതിരേ തിരിഞ്ഞു ചോദ്യം ചെയ്യാനാവില്ല.

ഏഴ്: 'കാതോലിക്കോസ്', 'പരിശുദ്ധ' തുടങ്ങിയ പദങ്ങൾ ഉപയോഗിക്കുന്നതിനെ പാത്രിയർക്കീസ് എതിർത്തുവെങ്കിലും 1964 മേയ് 22-ന് ഇന്ത്യയിൽ വരികയും കാതോലിക്കോസിനെ വാഴിക്കുകയും ചെയ്തതിൽ നിന്ന് ആ എതിർപ്പുകളെല്ലാം ഉപേക്ഷിച്ചതായി കരുതാം. ഈ വാഴിക്കലിനു തൊട്ടു മുമ്പു കാതോലിക്കോസിന്റെ അതിർത്തിയും പാത്രിയർക്കീസ് നിർവചിച്ചതാണ്.

എട്ട്: മലങ്കര സഭ എപ്പിസ്ക്കോപ്പലാണ് - 1934ലെ ഭരണഘടന അനുസരിച്ചു മാത്രം. ഇടവകകളുടെ ഭരണനിർവഹണം നടത്തേണ്ടതാണ്.

ഒമ്പത്: കാതോലിക്കോസിനെ പാത്രിയർക്കീസ് 'വേദവിപരീതയായി പ്രഖ്യാപിച്ചത് അസാധുവാണ്. ഇതിനുശേഷം പാത്രിയർക്കീസും കാതോലിക്കോസും തമ്മിൽ നടന്ന തർക്കങ്ങൾ കൂടുതലും വ്യക്തിപരമായ അഭിപ്രായവ്യത്യാസങ്ങൾ കാരണമാണ്. ഇതിന്റെ പേരിൽ കാതോലിക്കോസും കൂട്ടരും വേദവിപരീതികളായെന്നു പറയുന്നതു ശരിയല്ല. അവർ വിശ്വാസത്തിൽ നിന്നു വ്യതിചലിച്ചുവെന്നു പറയുന്നതും ശരിയല്ല.

പത്ത്: സമുദായ വസ്തുവകകൾ (മലങ്കരസഭയുടേത്) മലങ്കര മെത്രാപ്പോലീത്തയിൽ നിക്ഷിപ്തമാണ്.

ക്നാനായ പള്ളികളുടെ കാര്യത്തിൽ 1934-ലെ മലങ്കര സഭാ ഭരണഘടന ബാധകമാണെങ്കിലും അതു ക്നാനായ ഭരണഘടനയ്ക്കു വിധേയമായിട്ടു വേണം നടപ്പാക്കാനെന്ന് വിധിയുടെ 150-ാം ഖണ്ഡികയിൽ പറയുന്നുണ്ട്.

കാതോലിക്കോസ് വിഭാഗത്തിനുവേണ്ടി എഫ്. എസ്. നരിമാൻ, ഇ.എം. സദ്രുൽ അനം, കെ. ജോർജ്, എന്നിവർ ഹാജരായി.

## "ഇനി ഭിന്നതകൾക്ക് സ്ഥാനമില്ല"

### (സുപ്രീം കോടതി ഉത്തരവിനെ തുടർന്ന് പ. കാതോലിക്കാ ബാവാ പുറപ്പെടുവിച്ച കല്പന)

കർത്താവിൽ നമ്മുടെ സഹോദരന്മാരായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ എല്ലാ മേൽപ്പട്ടക്കാർക്കും, പ്രിയപ്പെട്ടവരായ കോർ-എപ്പിസ്ക്കോപ്പമാർക്കും റമ്പാച്ചന്മാർക്കും, വൈദികർക്കും, ശെമ്മാശന്മാർക്കും സഭാ മക്കളായ എല്ലാ വിശ്വാസികൾക്കും നമ്മുടെ രക്ഷിതാവായ യേശുമിശിഹായിൽ സമാധാനവും വാഴ്വും.

കർത്താവിൽ വാൽസല്യവാന്മാരായ നമ്മുടെ സഹോദരങ്ങളേ, മക്കളേ,

വളരെക്കാലമായി നടന്നുവന്ന സഭാ സംബന്ധമായ തർക്കങ്ങൾ ദൈവകൃപയാൽ സഭാമക്കൾക്കെല്ലാം സന്തോഷപ്രദമായ വിധത്തിൽ പര്യവസാനിച്ചിരിക്കയാണല്ലോ. ഭിന്നതകൾക്കു നമ്മുടെയിടയിൽ ഇനിയും സ്ഥാനമില്ല. നാമെല്ലാവരും ഭിന്നതകൾ മറന്ന് സഭാ ഭരണഘടനപ്രകാരം സ്നേഹത്തിന്റെയും, അനുരഞ്ജനത്തിന്റെയും ആത്മാവുൾക്കൊണ്ട് ഒത്തൊരുമിച്ച് പ്രവർത്തിക്കേണ്ടതാണെന്ന് നാം നിങ്ങളെ ഉൽബോധിപ്പിക്കുന്നു. സഭയുടെ പ്രവർത്തനങ്ങൾ സഭയുടെ ഉന്നമനത്തിനും, ശ്രേയസ്സിനും അനുസരണമായി നടത്തണമെന്ന് നാം നിങ്ങളുടെ സ്നേഹത്തെ അറിയിക്കുന്നു. ആയതിനാൽ യാതൊരു വേർതിരിവുകളും കല്പിക്കാതെ എല്ലാവരും പരിശുദ്ധാത്മാവിൽ ഒന്നിച്ചു പ്രവർത്തിക്കുന്നതിന് ഉത്സുകരാകണമെന്നും നാം താൽപര്യപ്പെടുന്നു. 'സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ, എന്തെന്നാൽ അവർ ദൈവത്തിന്റെ പുത്രന്മാരെന്നു വിളിക്കപ്പെടും' എന്നാണല്ലോ നമ്മുടെ കർത്താവിന്റെ തിരുവചനം. അതിനായി നാം ആത്മാർത്ഥമായി ആഗ്രഹിക്കുകയും, പ്രാർത്ഥിക്കുകയും ചെയ്യുന്നു. ദൈവം അനുഗ്രഹിക്കട്ടെ!

# സുവിശേഷ കിരണങ്ങൾ

### നോമ്പിലെ ആറാം ഞായർ (മാർച്ച് 16)

**വി. യോഹന്നാൻ 9: 1 - 41**

ദൈവം ന്യായാധിപനാണ്; അവിടുത്തെ ന്യായവിധി നിഷ്പക്ഷവും കുറ്റമറ്റതുമാണ്. ന്യായവിധി എന്നത് സത്യത്തെയും അസത്യത്തെയും തമ്മിൽ വേർതിരിയ്ക്കുന്നതും, സത്യത്തിന്റെ മേന്മ ഉയർത്തിക്കാട്ടുന്നതുമാണ്. സത്യത്തെ അംഗീകരിയ്ക്കാത്തവരെ ദൈവം വിധിയ്ക്കുകതന്നെ ചെയ്യും.

സത്യവും നന്മയും തിരിച്ചറിയാനും, സ്വീകരിക്കാനും നമുക്കാവും. എന്നാൽ ബോധപൂർവ്വം അവയെ തിരസ്ക്കരിയ്ക്കുന്ന അന്ധന്മാർ പരിശുദ്ധാത്മാവിനെതിരായ പാപമാണ് ചെയ്യുന്നത്. അന്ധർ കാഴ്ച പ്രാപിക്കുന്നതോടെ ശാരീരികവും ആത്മീകവുമായ സൗഖ്യവും സ്വാതന്ത്ര്യവുമാണ് പ്രാപിക്കുന്നത്. കണ്ണുകൾക്ക് കാഴ്ച കിട്ടി; ദൈവപുത്രനെ കണ്ടു, തിരിച്ചറിഞ്ഞു; അവനിൽ വിശ്വസിക്കുകയും ചെയ്തു. കണ്ണുണ്ടായിരുന്നവർ ദൈവപുത്രനെ കണ്ടിട്ടും അറിഞ്ഞില്ലെന്നു നടിച്ചു. അഥവാ വിശ്വസിക്കാൻ തയ്യാറായില്ല. അവർ അന്ധതയിൽ തന്നെ തുടർന്നു. അവരുടെ മന:പൂർവ്വമായ പാപത്തിന്റെയും ഹൃദയകാഠിന്യത്തിന്റെയും അന്ധകാരം എത്ര വലുത്!

1. പിറവിക്കുരുടൻ അങ്ങനെയായത് അവന്റെയോ, അവന്റെ മാതാപിതാക്കളുടെയോ പാപം കൊണ്ടല്ല; ദൈവമഹത്വം അവങ്കൽ വെളിപ്പെടേണ്ടതിനാണ്. (പിറക്കുന്നതിനു മുമ്പു തന്നെ അവൻ പാപം ചെയ്തോ!) തീരാവ്യാധികളോ അംഗവൈകല്യമോ ഉള്ളവർക്ക് ഇത് പുതിയൊരു ദർശനമാണ്. ദൈവശക്തി അധികമായി അവരിലൂടെ വെളിപ്പെടും. ആ വെളിപ്പെടൽ, അവരുടെ സഹനശക്തിയിലൂടെയോ, സമ്പൂർണ്ണ സൗഖ്യത്തിലൂടെയോ ആകാം.

2. കുരുടന് കർത്താവ് കൃഷ്ണമണികൾ സൃഷ്ടിച്ചുകൊടുക്കുകയാണ്; ഏദനിൽ മണ്ണുകൊണ്ട് മനുഷ്യനെ മനഞ്ഞതിന്റെ പുനരാവർത്തനം. ശീലോഹാമിലെ കഴുകൽ കാഴ്ചയിലേക്ക് അവന് "മാമുദീസാ" ആയി. അവന്റെ വിശ്വാസം പൂർണ്ണമായിരുന്നു. തന്റെ കണ്ണിൽ മണ്ണു കുഴച്ചു തേച്ചത് അവന് കാണാനായില്ല. എന്താണ് നടന്നതെന്ന് മറ്റുള്ളവരിൽ നിന്നാണ് അവനറിഞ്ഞത്. പിന്നീടാകട്ടെ "നീ മനുഷ്യപുത്രനിൽ വിശ്വസിക്കുന്നുവോ" എന്ന ചോദ്യം അവൻ കേൾക്കുകയും, ആ ശബ്ദത്തിന്റെ ഉടമയെ ആദ്യമായി കാണുകയും, ശബ്ദം മൂലം തിരിച്ചറിയുകയും ചെയ്തു. വിശ്വസിക്കാൻ അവന് വേറെ 'അടയാള'ങ്ങളൊന്നും ആവശ്യമില്ല. അസൂയക്കാരുടെയും അവിശ്വാസികളുടെയും സംഘത്തിൽ നിന്നു പുറത്താക്കപ്പെട്ട അവൻ ദൈവപുത്രന്റെ കൂട്ടാളിയായി. രക്ഷിതരുടെ സംഘത്തിലെ അംഗമായി!

3. ഹൃദയകാഠിന്യം നിമിത്തം വിശ്വസിക്കാൻ മനസ്സാകാത്തവർ, കാഴ്ച ലഭിച്ചവനെ 'ക്രോസ് വിസ്താരം' ചെയ്യുന്നത് ശ്രദ്ധേയമാണ്. തങ്ങൾക്കനുകൂലമായ മറുപടി കിട്ടുന്നതുവരെ വിസ്തരിക്കുക; പ്രതികൂലിയായി നിന്നാൽ തള്ളിപ്പറഞ്ഞു പുറത്താക്കുക- ഇതാണ് കുരുടന്മാരായ ഈ ന്യായാധിപന്മാരുടെ തന്ത്രം. "ഞങ്ങളും കുരുടന്മാരോ? എന്ന അവരുടെ ചോദ്യത്തിന് അതേ എന്നാണു മറുപടി. കണ്ണുണ്ടായിട്ടും കാണാൻ മടിക്കുന്ന കുരുടന്മാർ. അതുകൊണ്ട് അവർ കുറ്റക്കാരുമാകുന്നു.

കർത്താവിനെ കണ്ടുമുട്ടുന്നവരും, തന്നോട് സംവാദിക്കുന്നവരുമായ ആളുകളുടെ 'തനിസ്വരൂപം' വ്യക്തമായി വെളിപ്പെട്ടു. ഇവിടെ സംഭവിക്കുന്നതും അതു തന്നെ.

നോമ്പും ഉപവാസവും പ്രാർത്ഥനയും നമ്മിലുള്ള ഇരുളിന്റെ അംശങ്ങളായ പിടിവാശിയും, മുൻവിധിയും, ഹൃദയകാഠിന്യവും, അന്യരെ അംഗീകരിക്കുന്നതിലുള്ള വൈമുഖ്യവും, ദൈവനിഷേധവും നീക്കി, നമ്മെ കാണേണ്ടതിനെ കാണേണ്ടവണ്ണം കാണുന്ന 'കാഴ്ചയുള്ളവരാക്കി മാറ്റട്ടെ'!

●●●

### ഓശാന ഞായർ (മാർച്ച് 23)

**വി. മത്തായി 21:1 - 17**

**വി. മർക്കോസ് 11:1 -11**

**വി. ലൂക്കോസ് 19:28 - 44**

**വി. യോഹന്നാൻ 12: 12 - 19**

മഹാരാജാവിന്റെ പട്ടണപ്രവേശമാണിത്. മുമ്പ് പലതവണ രാജപട്ടണത്തിൽ പ്രവേശിച്ചതിൽ നിന്നു വിഭിന്നമാണീ യാത്ര. ഇന്ന് പരസ്യമായ സ്വീകരണവും, ആർപ്പുവിളികളും, ശാന്തമായി അവയെ ഏറ്റുവാങ്ങുന്ന ദൈവപുത്രനും എല്ലാവിധ പ്രദർശനത്തിൽ നിന്നും

പ്രചാരണത്തിൽ നിന്നും ഒഴിഞ്ഞു നിൽക്കുന്ന മനുഷ്യപുത്രന്റെ ശൈലിക്ക് ഇവിടെയും കാര്യമായ മാറ്റമില്ല. താൻ യരുശലേമിലേക്ക് കയറുന്നു. അവിടെ തന്റെ ജീവിതാവസാന രംഗങ്ങൾ അരങ്ങേറാനുണ്ട്. ആർക്കും തന്നെ കാണുന്നതിനും, തിരിച്ചറിയുന്നതിനും ഒരവസരം കൂടി. എങ്കിലും രാജാവിന്റെ വരവേല്പ് എത്ര ലളിതസുന്ദരം, എത്ര നൈസ്സർഗ്ഗികം!

യരുശലേമിൽ പെസഹാപ്പെരുനാൾ ദിനങ്ങളാകയാൽ ജനക്കൂട്ടം പതിവിലധികമാണ്. പെരുനാളുകളുടെയും ദേവാലയത്തിന്റെയും ഉടമസ്ഥന്റെ പെരുനാളിന് ദേവാലയത്തിലെത്തുമ്പോഴത്തെ കാഴ്ചകളും രംഗങ്ങളും ദീർഘനാൾ നമ്മെ ചിന്തിപ്പിക്കുന്നതാണ്. "ദൈവമില്ലാത്ത ദേവാലയങ്ങളെ"പ്പറ്റി ഹൃദയവ്യഥയോടും അനുതാപത്തോടും കൂടെ ചിന്തിക്കുന്നതിനും ധ്യാനിക്കുന്നതിനും ഈ സംഭവം വഴി തുറക്കുന്നുണ്ട്.

സ്വീകരണഘോഷയാത്ര, രാജാവിന്റെ പട്ടണപ്രവേശനമാണ്. ശത്രുസംഹാരം നടത്തി മടങ്ങിവരുന്ന രാജാവിനെ പ്രജകൾ ആഹ്ലാദത്തോടെ വരവേല്ക്കുന്നു. തന്റെ നേട്ടങ്ങളും കൊള്ളവസ്തുക്കളും കൂടെയുണ്ടാവും. ഈ ഘോഷയാത്രയിലെ പ്രധാന പങ്കാളികൾയേശുവിൽ നിന്നും പലതര സഹായങ്ങളും സൗഖ്യങ്ങളും ലഭിച്ചവരാണ്. പരസ്യമായി, സൗഖ്യദായകന് കൃതജ്ഞതകൾ അർപ്പിക്കാൻ ലഭിച്ച അപൂർവ്വ അവസരം കൂടെയാണിത്. രാജാവിന്റെ എഴുന്നള്ളത്ത് കുതിരപ്പുറത്തും ആനപ്പുറത്തും ഒന്നുമല്ല. കഴുതപ്പുറത്താണ് തന്റെ യാത്ര. സാധാരണക്കാരന്റെ വാഹനം; തന്നെ വരവേല്ക്കുന്നതും സാധാരണക്കാർ. അറിവും പ്രാമാണ്യവുമുള്ളവർ മാറി നിന്നു. അന്ത്യനാളിലും അവർക്ക് അതുതന്നെ സംഭവിക്കും!

തങ്ങളുടെ വസ്ത്രങ്ങളെ വഴിയിൽ വിരിച്ച ജനങ്ങൾ എത്ര അനുഗ്രഹീതർ! അവരുടെ മനസ്സോടു കൂടിയുള്ള ആത്മസമർപ്പണമായിരുന്നില്ലേ അത്!

ഈ ഘോഷയാത്രയിൽ വിശ്വാസത്താൽ നമുക്ക് പങ്കുകാരാവാം. പാപത്തിന്റെ മണ്ണുപുരണ്ടതെങ്കിലും നമ്മുടെ വസ്ത്രങ്ങളെ വഴിയിൽ വിരിക്കാം. നമ്മുടെ സൽക്കർമ്മങ്ങളാകുന്ന വൃക്ഷക്കൊമ്പുകൾ ആ രാജപാതയിൽ വിതറാം. അന്ത്യനാളിൽ വിനയത്തിന്റെയും വിശുദ്ധിയുടെയും പ്രതീകമായ കുരുത്തോലകളുമായി ദൈവകുഞ്ഞാടിനെ വരവേൽക്കാൻ കാക്കുന്നവരോടൊപ്പം നാമുമുണ്ടാകുമോ?

യേശുദേവാലയത്തിൽ പ്രവേശിച്ച് അതിനെ ശുദ്ധീകരിക്കുന്നതും, നോക്കി വിലപിക്കുന്നതും, ഫലമില്ലാത്ത അത്തിവൃക്ഷത്തെ ശപിക്കുന്നതുമായി ഇന്ന് നമ്മുടെ ശ്രദ്ധയിൽ വരുന്ന സംഭവങ്ങൾ നിരവധിയാണ്. ഇവ ഓരോന്നും വച്ചുനീട്ടുന്ന സജീവസന്ദേശങ്ങൾ നിത്യനൂതനമായി നമുക്ക് ശ്രദ്ധയിലും കൺമുമ്പിലും നിരന്നു നിന്നെങ്കിൽ!

തന്നെ വരവേറ്റ നഗരം തന്നെ, അവിടുത്തെ തിരസ്ക്കരിക്കുന്നത് ഒരു വിരോധാഭാസമായി തോന്നിയേക്കാം. ഈ സ്വീകരണവും, തിരസ്ക്കരണവും നമ്മിലും ആവർത്തിക്കുന്നുണ്ടല്ലോ. "എന്റെ ആലയം പ്രാർത്ഥനാലയമാണ്" എന്ന ദൃഢവചനങ്ങൾ നമ്മുടെ കാതിലും മുഴങ്ങട്ടെ!



## പെസഹാ (മാർച്ച് 27)
### വി. ലൂക്കോസ് 22:14- 30

മിസ്രയീമിലെ ഇരുമ്പുനുകമെന്ന അടിമത്വത്തിൽ നിന്നുള്ള വിടുതലിന്റെ അടയാളവും സജീവ അനുസ്മരണയുമായി സ്ഥാപിക്കപ്പെട്ട പെസഹാ കുഞ്ഞാടിനെ, അതു സ്ഥാപിച്ചു കൊടുത്തവൻ തന്നെ ഭക്ഷിച്ചു കാണുന്നത് എത്ര അത്ഭുതകരം!

നിഴലായ പെസഹാ ഇവിടെ, അവസാനിക്കുന്നു. രഹസ്യപൂർണ്ണമായ പെസഹാ, ദൈവപുത്രൻ തന്റെ ദേഹത്തിൽ ആരംഭിച്ച് സ്ഥാപിക്കുന്നു. "ഇത് എന്റെ ശരീരം, ഇത് എന്റെ രക്തം" എന്നീ അനുപമ വചസ്സുകളുടെ ധ്വനി ഉയർത്തിയ അലകളും അവയുടെ സാരാംശവും മിക്കവാറും നമുക്ക് അജ്ഞാതമാണ്. ആദ്യമായി അതു കേട്ടവർ സ്തംബ്ധരായിത്തീർന്നിരിക്കണം. യേശുതമ്പുരാന്റെ ആഗമനോദ്ദേശ്യം ഇവിടെ സഫലമാകുകയാണ്. ശുശ്രൂഷിക്കാനും; അതുതന്നെ മറുവിലയായി നൽകാനുമാണ് തന്റെ വരവ് എന്ന് അവിടുന്ന് നേരത്തെ വെളിപ്പെടുത്തിയിരുന്നതുമാണ്.

വി. കുർബാനയിൽ അവിടുത്തെ വാക്കുകൾ വീണ്ടും നമ്മുടെ ശ്രവണപുടത്തിലെത്തുന്നു. 'ഇതു വാങ്ങി ഭക്ഷിപ്പീൻ..... ഇതു വാങ്ങി പാനം ചെയ്യുവിൻ......" ഇത് പുതിയ ഉടമ്പടി ഉറപ്പിക്കലാണ്. ദൈവം എല്ലാം നമുക്കു നൽകി. പരമമായി തന്നെത്തന്നെയും. തനിക്ക് പ്രത്യർപ്പണമായി നൽകാൻ നമ്മുടെ കൈവശമെന്തുണ്ട്? കേവലം നന്ദിവാക്കുകളോ? അതും, ഉച്ചത്തിൽ പറയുന്ന "സ്തുതി" മാത്രമോ? നമുക്ക് നമ്മെത്തന്നെ കാഴ്ചയായി തനിക്കു നൽകാനാകുമോ?

## ദുഃഖവെള്ളിയാഴ്ച (മാർച്ച് 28)

ഈ മരക്കുരിശിന്റെ ചുവട്ടിൽ നമുക്ക് അല്പമൊന്നിരുന്നാശ്വസിക്കാം. ഇത് തണൽമരമല്ലല്ലോ, പിന്നെ ഇവിടെ എന്താശ്വാസമാണ്? അതാ മരത്തിൽ തറയ്ക്കപ്പെട്ട രൂപം വേദനയാൽ പിടയുന്നു. ഇവിടെ നിന്ന് എന്താശ്വാസമാണു ലഭിക്കുക? എങ്കിലും ആ മുഖം ദീപ്തമാണ്, ശാന്തമായി കരുണാർദ്രമാണ്.

വരളുന്ന ആ അധരങ്ങൾ ശാന്തമായി അരുളുന്നു. "നീ ക്ഷേമമായി ജീവിക്കുന്നതിന് ഞാൻ നിന്റെ പീഡയും പാപവുമെല്ലാം വഹിച്ചു മരിക്കുന്നു. നീ എന്നെ മറന്നു കളയുമോ?" അവിടുന്നു മരിയ്ക്കുകയും കബറടക്കപ്പെടുകയും പുനരുത്ഥാനം ചെയ്യുകയും ചെയ്തതിനാൽ മരിച്ചുപോകുന്ന നാമും ജീവിക്കും.

എല്ലാ കണ്ണുകളും ഈ മരക്കുരിശിലും വിടർത്തപ്പെട്ട കൈകളോടെ അതിൽ ബന്ധിതമായിരിക്കുന്ന ക്ഷീണിത രൂപത്തിലും പതിയ്ക്കാം. ഇതു പ്രഭാഷണങ്ങൾക്കോ, ബൗദ്ധിക വിശകലനങ്ങൾക്കോ, വേദശാസ്ത്ര വ്യാഖ്യാനങ്ങൾക്കോ ഉള്ള വേദിയല്ല. ഇവിടെ സ്നേഹം ബലിയായി വേദനയാൽ പുളയുന്ന മനുഷ്യനുവേണ്ടി ഗുണഭോക്താക്കളായ നമുക്ക് മൗനമായി ഈ ദൃശ്യം കാണാം. സ്നേഹത്താൽത്തന്നെ ഈ ഭയങ്കര ദൃശ്യത്തോട് പ്രതികരിക്കാം. മാപ്പിരക്കാം...... നന്ദിപറയാം...... ചുടുബാഷ്പകണങ്ങളാൽ ആ പാദങ്ങൾ നനയ്ക്കാം..... രക്തമുറി ഉണങ്ങിയ മുറിപ്പാടുകളിൽ മുത്തമിടാം.....

ഇതു നമുക്ക് വിജയദിവസമാണ്. ഉയർന്നുകാണുന്ന ആ രൂപം എന്നേക്കുമായി നമ്മുടെ ഹൃദയ പലകയിൽ പതിയ്ക്കപ്പെട്ടിരിക്കുന്നു.

•••

## ഉയിർപ്പ് ഞായർ (മാർച്ച് 30)

**വി. മാർക്കോസ് 16: 1-8**

**വി. മത്തായി 28: 1-20**

**വി. യോഹന്നാൻ 14, 15**

കർത്താവു ജീവൻ വെടിഞ്ഞപ്പോൾ നട്ടുച്ചയ്ക്ക് ഇരുൾ പകലിനെ ഗ്രസിച്ചു. പുനരുത്ഥാനത്തിന്റെ അതിപ്രഭാതത്തിൽ ഇരുളിനെ കീറിമുറിച്ച് പ്രകാശവീചികൾ നാലുപാടും പായുന്നു. രണ്ടിടത്തും ഭൂകമ്പത്തിന്റെ പ്രകമ്പനവും കേൾക്കാം. കനകനാളങ്ങളെത്തിച്ചുകൊടുക്കാൻ നമുക്കു ചുമതലയില്ലേ?

ഉയർത്തെഴുന്നേറ്റ കർത്താവ് എല്ലാദിവസവും ലോകാവസാനത്തോളവും നമ്മോടൊപ്പമുണ്ട്. ഈ അറിവ് നമുക്ക് യാഥാർത്ഥ്യമാകുമോ? എമ്മാവൂസിലേക്കു പോയ ശിഷ്യന്മാർ തന്നെ ഈ വസ്തുത തിരിച്ചറിയാൻ സമയമെടുത്തു. അതിരാവിലെ തന്റെ തിരുശരീരത്തിൽ സുഗന്ധലേപനം നടത്താൻ കബറിലേക്ക് ദ്രുതഗതിയിലെത്തുന്ന സ്ത്രീകളുടെ സ്നേഹമാതൃക നമുക്കും സ്വന്തമാകട്ടെ! ജീവിച്ചിരുന്ന യേശുവും മരിച്ച യേശുവും അവർക്ക് ഒന്നുപോലെ സ്നേഹപാത്രമായിരുന്നല്ലോ!

•••

## പുതുഞായറാഴ്ച (ഏപ്രിൽ 6)

**വി. യോഹന്നാൻ 20: 19-31**

യേശുവിന്റെ മരണം പരസ്യമായിരുന്നു; പുനരുത്ഥാനം രഹസ്യവും. ഈ മർമ്മം കുറേശ്ശെ പരസ്യമായി വരുന്നതേയുള്ളു. താൻ ജീവിച്ചിരിക്കാൻ അനുവദിക്കാതിരുന്ന കൊലയാളികൾ, താൻ ഉയർത്തെഴുന്നേറ്റു; മരണമില്ലാത്തവനായിരിക്കുന്നു എന്നു കേട്ടാൽ എന്തു ചെയ്യും? അവർക്ക് ദുർഗ്രാഹ്യമായ ഒരു സംഗതിയായിരുന്നു അത്. ഇനിയങ്ങോട്ട് വിശ്വസിക്കുന്നവർ കാണാതെ വിശ്വസിക്കണം. ഇതുവരെ തന്നെ കാണാനും, കേൾക്കാനും, സ്പർശിക്കാനും പരസ്യമായി തന്നെ വിശ്വസിക്കാനും കഴിയുമായിരുന്നു. ആ സ്ഥിതി മാറി, അവിടുന്നുവിശ്വസിക്കുന്നവരിലൂടെ സംസാരിക്കാനും പ്രവർത്തിക്കാനും ജീവിക്കാനും ആഗ്രഹിക്കുന്നു. തന്റെ സ്വരൂപവും സാദൃശ്യവുമാണല്ലോ താൻ വീണ്ടെടുത്തത്. അവർ തന്നെപ്പോലെയായി തേജസ്വികളാകണമെന്നാണ് അവിടുത്തെ അഭീഷ്ടം.

ഉത്ഥിതനായ ക്രിസ്തു തന്നെ സ്നേഹിക്കുന്നവരുടെ മുമ്പിലേ പ്രത്യക്ഷപ്പെടുന്നുള്ളു. ഉയർപ്പിന്റെ പ്രഭാതത്തിൽ സ്ത്രീകൾ കല്ലറയ്ക്കൽ വച്ച് തോട്ടത്തിൽ തന്നെ കണ്ടു. അന്ന് വൈകുന്നേരം യാത്രയിലായിരുന്ന രണ്ടു ശിഷ്യർക്കും തുടർന്ന് പതിനൊന്നുപേർക്കും താൻ കാണപ്പെട്ടു. ആദ്യപ്രത്യക്ഷതയിൽ തന്നെ കാണാതിരുന്ന തോമസിന് ഒരാഴ്ചകഴിഞ്ഞാണ് ദർശനഭാഗ്യം ലഭിച്ചത്. അവിടുന്ന് അന്ത്യത്തോളം അവരെ സ്നേഹിച്ചു. സഹശിഷ്യന്മാരുടെ മുമ്പിൽ മാർ തോമ്മായെ ആദരിച്ചു. തന്റെ ആണിപ്പഴുതുകളെയും കുന്തമുറിവിനെയും സ്പർശിക്കുവാൻ അവനെ മാത്രം അനുവദിച്ചു. നൽവരങ്ങളുടെ പൂർണ്ണത പ്രാപിച്ച ഈ ശ്ലീഹായ്ക്ക് മറ്റു ശിഷ്യന്മാർക്കാർക്കും ലഭ്യമാകാത്ത അതുല്യഭാഗ്യമാണ് ലഭിച്ചത്.

തുടർന്ന് നൽകുന്ന ഉപദേശം എല്ലാവർക്കുമായിട്ടാണ്. "കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ." മറ്റു ശിഷ്യന്മാരെല്ലാം കണ്ടുവിശ്വസിച്ചവരാണ്. അവരോടു തുല്യമായ പദവി, തന്നെ നേരിൽ കാണാതെ തന്നെ, അന്യരിൽ നിന്നു കേട്ട് തന്നെ വിശ്വസിച്ചവർക്ക് നൽകിയിരിക്കുന്നു. പിതാവിന്റെ ഇഷ്ടം ചെയ്യുന്നവർ തനിക്ക് മാതാവും സഹോദരങ്ങളുമാണല്ലോ (മർക്കോ 3:35)

ഗുരുവിന്റെ ക്ഷതങ്ങളെ സ്പർശിച്ച മാർതോമ്മായ്ക്കു ലഭിച്ച അനുഭൂതി അവർണ്ണനീയമാണ്. സ്വയം മറന്നാണ്, ആനന്ദവും കൃതജ്ഞതയും ഭയഭക്തിയും നിറഞ്ഞ മനസ്സോടെ "എന്റെ കർത്താവും ദൈവവുമേ" എന്ന് അദ്ദേഹം വിളിച്ചു പറയുന്നത്. യേശുവിന്റെ പുനരുത്ഥാന യാഥാർത്ഥ്യം വിശ്വസിക്കുന്ന

ഒരാളിൽ വരുത്തുന്ന വലിയ ആത്മിക ചൈതന്യവും ജീവനും പ്രതിഫലിപ്പിക്കുന്ന വാക്യമാണിത്. "എൻെറ സർവ്വസ്വവുമേ" എന്നു തന്നെയാണദ്ദേഹം പറഞ്ഞത്. ഈ വാക്യം തന്നെ നമ്മുടെ നാവിൻ തുമ്പിൽ ഉയരട്ടെ!

●●●

## പുതുഞായറാഴ്ചയ്ക്കുശേഷം ഒന്നാം ഞായർ (ഏപ്രിൽ13)

### വി. യോഹ. 21:1- 14

ഉയിർത്തെഴുന്നേറ്റ കർത്താവിൻെറ മൂന്നാമത്തെ പ്രത്യക്ഷതയാണിത്. മനുഷ്യരുടെ ബലഹീനതകളിൽ എന്നും സഹതാപം കാട്ടുകയും, സഹായിക്കുകയും ചെയ്യുന്നവനാണ് യേശു.

ഉയിർത്തെഴുന്നേറ്റ കർത്താവിനെ ഒന്നിലധികം പ്രാവശ്യം നേരിൽ കണ്ടിട്ടും, തൻെറ സാന്നിദ്ധ്യം മുമ്പിലത്തെപ്പോലെ എല്ലായ്പ്പോഴും കാണാത്തതിനാൽ അവർക്ക് നിരാശയും മനശ്ചാഞ്ചല്യവുമുണ്ടാകുന്നുണ്ട്. തന്നെയുമല്ല, ശത്രുക്കളാൽ ചുറ്റപ്പെട്ട തങ്ങൾക്ക് ഗുരുവിൻെറ ഇപ്പോഴത്തെ സ്ഥിതി എന്തുമാത്രം സഹായകരമാണെന്നും അവരറിഞ്ഞില്ല. വല്ലപ്പോഴും പ്രത്യക്ഷപ്പെട്ടിട്ടു മറയുന്ന ഗുരു അവർക്ക് വലിയ പ്രശ്നങ്ങൾ തന്നെയായിരുന്നു.

അങ്ങനെയാണവർ പത്രോസിൻെറ വിളികേട്ട് പഴയ തൊഴിലിലേക്കു മടങ്ങിയത്. കുറെക്കാലം മുമ്പ് യേശുവിൻെറ ആഹ്വാനം ശ്രവിച്ച് വലയും വള്ളവും ഉപേക്ഷിച്ചവർ ഇന്ന് അതിലേക്കു തന്നെ മടങ്ങുന്നു. പക്ഷെ അവർ കർത്താവിനെ തല്ക്കാലം മറന്നെങ്കിലും, കർത്താവ് അവരെ വിട്ടുകളയുന്നില്ല. മനുഷ്യരെ പിടിക്കുന്ന ജോലിയിൽ നിന്ന് അവർ പിന്നോക്കം പോകാൻ അവിടുന്ന് അനുവദിക്കുന്നില്ല.

അവർ രാത്രി മുഴുവൻ അധ്വാനിച്ചിട്ടും വൃഥാവിലായി. ഇപ്പോൾ രണ്ട് നഷ്ടങ്ങളാണവർക്ക്. അപ്പോൾ അവിടെ കർത്താവ് സന്നിഹിതനായി കാണപ്പെട്ടു. അവിടുന്ന് അശരീരിയായി തങ്ങളോടൊപ്പമുണ്ടന്ന് അവർ ഓർക്കേണ്ടതായിരുന്നു. അവരെ ഈ പാഠം പഠിപ്പിക്കുവാൻ അദ്ദേഹം കിണഞ്ഞു ശ്രമിക്കുന്നു.

അവരെ അന്നു മീൻ പിടിക്കാൻ അദ്ദേഹം അനുവദിക്കുകതന്നെ ചെയ്തു. പക്ഷെ അവർക്ക് ലക്ഷ്യം തെറ്റിയെന്ന് അദ്ദേഹം വ്യക്തമാക്കി. വലതുഭാഗത്തായിരുന്നു അവർ വല വീശേണ്ടിയിരുന്നത്. അതും അവർ മറന്നു. കുഞ്ഞുങ്ങളെ എന്ന സംബോധന തന്നെ അവർ വളർന്നിട്ടില്ല (Immaturity) എന്നു വിളിച്ചറിയിക്കുന്നതാണ്.

എങ്കിലും അവർ തൻെറ നിർദ്ദേശപ്രകാരം പിടിച്ച മത്സ്യങ്ങൾ കൊണ്ടുവരാൻ അദ്ദേഹം ആവശ്യപ്പെട്ടു. ശാസനയ്ക്കുപകരം സജീവ ദൃഷ്ടാന്തങ്ങളോടെയുള്ള പാഠങ്ങളാണ് ഈ പരമഗുരു ശിഷ്യർക്ക് നൽകുന്നു. അതു മാത്രമേ അവരുടെ ഹൃദയത്തിൽ ആഴത്തിൽ പതിയുകയുള്ളു. അവർ വഴിമാറിപ്പോയി, നിയോഗം വിസ്മരിച്ചു കളഞ്ഞു എന്ന പാഠമാണ് താൻ അവർക്കു നൽകുന്നത്.

അവർ കരയിലെത്തിയപ്പോഴാണ് പാഠത്തിൻെറ പാരമ്യം അവർ പിടിക്കാത്ത മത്സ്യങ്ങളും അവർ തയ്യാറാകാത്ത അപ്പവും അവർക്കായി ഒരുക്കിവച്ചിരിക്കുന്നത്. അത് ഇത്രവെളുപ്പിനെ എത്തിച്ചതാര്? മറ്റു മനുഷ്യരാരും അവിടെ വന്നില്ലല്ലോ!

അവരുടെ ഭാവിയെപ്പറ്റി- ശരീരപോഷണത്തെക്കുറിച്ചോ, സുരക്ഷിതത്വത്തെക്കുറിച്ചോ- വ്യാകുലപ്പെടേണ്ട എന്ന സന്ദേശമായിരുന്നു അത്. കർത്താവ് ഞങ്ങൾക്കുവേണ്ടി കരുതുന്നു; ഞങ്ങളുടെ ആവശ്യങ്ങൾ അറിഞ്ഞ് സാധിച്ചു തരുന്നു. ഇനി അവർക്കെന്തു വേണം!

ഈ തടാകക്കരയിൽ മുമ്പ് അദ്ദേഹത്തിൻെറ ഉപദേശങ്ങൾക്ക് അവർ കാതോർത്തിട്ടുണ്ട്. ഇന്ന് മറ്റൊരു പശ്ചാത്തലത്തിൽ അദ്ദേഹം അവരെ യഥാസ്ഥാനപ്പെടുത്തുകയാണ്. ഗുരു എത്ര ക്ഷമാശീലൻ! ഇനി അങ്ങോട്ട് അവർക്ക് ധൈര്യവും സഹനശക്തിയും പകരുന്നത് അറിടുത്തെ അദൃശ്യസാന്നിദ്ധ്യം തന്നെ. നമുക്കും അതുതന്നെയാണ് ധൈര്യം!

●

ബാലപംക്തി

# ഹൃദയത്തിലെ യേശുനാഥൻ

യേശുനാഥനോടൊപ്പം ഇരുന്ന് ബൈബിൾ വായിക്കുവാനും സന്തോഷിക്കുവാനും ഒരിക്കൽ കൂടെ അവസരം തന്ന യേശുനാഥന് ആദ്യമായി നമുക്കൊരുമിച്ച് സ്തുതിപാടാം, നന്ദി പറയാം.

കൂട്ടുകാരേ! ദൈവം മോശയ്ക്ക് പത്തു കല്പനകൾ കൊടുത്തു എന്ന് നിങ്ങൾക്ക് അറിയാമല്ലൊ. യഹൂദന്മാർ അതുകൊണ്ട് 613 നിയമങ്ങൾ ഉണ്ടാക്കി.

ഒരിക്കൽ ഒരു മനുഷ്യൻ - ഒരു ശാസ്ത്രി- യേശുവിനോട് ഒരു ചോദ്യം ചോദിച്ചു.

''എല്ലാറ്റിലും മുഖ്യകല്പന ഏത്?''

യേശു അവനോട്, ''എല്ലാറ്റിലും മുഖ്യകല്പന നിന്റെ ദൈവമായ കർത്താവിനെ നീ പൂർണ്ണ ഹൃദയത്തോടും, പൂർണ്ണമനസ്സോടും, പൂർണ്ണ ആത്മാവോടും, പൂർണ്ണ ശക്തിയോടും കൂടെ സ്നേഹിക്കണം എന്നതാകുന്നു'' എന്നു പറഞ്ഞു.

ഇന്ന് നമുക്ക് ഒരുമിച്ചു ചിന്തിക്കാമെന്ന് ബൈബിൾ ആന്റി വിചാരിക്കുന്നത് 'ഹൃദയ'ത്തെക്കുറിച്ചും 'ഹൃദയത്തിലെ യേശുനാഥനെ'ക്കുറിച്ചുമാണ്.

കൂട്ടുകാരേ! ദൈവം മനുഷ്യനെ സൃഷ്ടിച്ചപ്പോൾ പല പ്രധാനപ്പെട്ട അവയവങ്ങളും ഈരണ്ടീരണ്ടായി സൃഷ്ടിച്ചു, അല്ലേ? രണ്ടു കണ്ണുകൾ! രണ്ടു ചെവികൾ! രണ്ടു കൈകൾ! രണ്ടു കാലുകൾ! രണ്ടു കിഡ്നികൾ! രണ്ടു ശ്വാസകോശങ്ങൾ! അങ്ങനെ..... അങ്ങനെ! ഒന്നിനു കുഴപ്പം സംഭവിച്ചാൽ മറ്റതുകൊണ്ട് ഏറെക്കുറെ ജീവിച്ചുപോകാം.

എന്നാൽ ദൈവം മനുഷ്യന് എത്ര ഹൃദയം സൃഷ്ടിച്ചു? ഒന്നുമാത്രം, അല്ലേ? ഒരേ ഒരു ഹൃദയം! ആ ഹൃദയമാണ് എല്ലാ അവയവങ്ങളിലും മുഖ്യവും എല്ലാറ്റിന്റെയും കേന്ദ്രവും. ഒരു വിധത്തിൽ പറഞ്ഞാൽ ജീവന്റെ ആധാരം തന്നെ ഹൃദയമാണ്; അത് നിശ്ചലമായാൽ എല്ലാം നിശ്ചലമായി.

മൂന്നു മിനിറ്റുനേരം ഹൃദയം പ്രവർത്തിക്കാതിരുന്നാൽ മനുഷ്യന്റെ തലച്ചോറിനും തന്മൂലം ശരീരത്തിലെ മറ്റു പല അവയവങ്ങൾക്കും കേടുപാടുകൾ സംഭവിക്കും. എത്രയും വേഗം മെഡിക്കൽ സഹായം വഴി ഹൃദയം പുന:പ്രവർത്തിപ്പിക്കാൻ കഴിഞ്ഞില്ലെങ്കിൽ മനുഷ്യൻ മരിക്കും.

കൂട്ടുകാരേ! നമ്മുടെ ജീവന്റെ നിലനില്പിനു തന്നെ അടിസ്ഥാനമായ ഈ ഹൃദയത്തെപ്പോലെ വിലപ്പെട്ട, ഒരു പക്ഷേ ഇതിനേക്കാൾ വിലപ്പെട്ട ഒരു ഹൃദയം നമുക്കുണ്ട്- ദൈവം വസിക്കുന്ന ശുദ്ധവും നിർമ്മലവുമായ ഒരു ഹൃദയം! മാംസം കൊണ്ടും മാംസപേശികൾ കൊണ്ടും നിർമ്മിതമല്ലാത്ത ഒരു ഹൃദയം! കാണാൻ പാടില്ലാത്ത പരമമായ ഒരു യാഥാർത്ഥ്യമാണ് ഈ ഹൃദയം.

വൈദ്യശാസ്ത്രത്തിലും മന:ശാസ്ത്രത്തിലും പഠിക്കുന്ന ബ്രെയിനും (തലച്ചോറ്) മനസ്സും അല്ലാത്ത ഒന്നാണിത്.

''സ്നേഹം നിറഞ്ഞ ഹൃദയം'' എന്നോ, ''ദുഷ്ടത നിറഞ്ഞ ഹൃദയം'' എന്നോ പറഞ്ഞാൽ നമ്മുടെ ശരീരത്തിലെ മാംസളമായ അവയവും അല്ലെന്നുള്ളതിന് സംശയമില്ലല്ലൊ.

''ഹൃദയപൂർവ്വം സ്നേഹിക്കുന്നു'', ''ഹൃദയംഗമായി ആശംസിക്കുന്നു'' എന്നൊക്കെ നാം പറയുമ്പോൾ നമ്മുടെ വിചാരവികാരങ്ങൾ ഉൾക്കൊള്ളുവാൻ കഴിയുന്ന എന്തോ ഒന്നാണ് ആ ഹൃദയം, അല്ലേ?

ആ ഹൃദയം കൊണ്ട് നമുക്കു സന്തോഷിക്കുവാനും ചിരിക്കുവാനും കഴിയും. (ഹൃദയം നിറഞ്ഞ ചിരി), ദു:ഖിക്കുവാനും കരയുവാനും കഴിയും (ഹൃദയം തകർന്ന കരച്ചിൽ) അങ്ങനെ ഹൃദയവികാരങ്ങൾ വെളിപ്പെടുത്തുവാനും നമുക്കു കഴിയും.

നിന്റെ ദൈവമായ കർത്താവിനെ നീ പൂർണ്ണ ഹൃദയത്തോടെ സ്നേഹിക്കണം എന്നു കല്പിച്ചപ്പോൾ കർത്താവ് അർത്ഥമാക്കിയത് എന്തായിരിക്കുമെന്ന് നമുക്ക് ഒന്നു നോക്കാം.

കൂട്ടുകാരേ! പൂർണ്ണ ഹൃദയത്തോടെ യേശുനാഥനെ സ്നേഹിക്കുക എന്നു പറയുമ്പോൾ ഹൃദയം മുഴുവനും ഹൃദയത്തിന്റെ ഓരോ കോണും ഓരോ അറയും ദൈവത്തിന് പൂർണ്ണമായി കൊടുത്തിരിക്കുന്ന അവസ്ഥയിലുള്ള ഒരു സ്നേഹമാണ്. ഹൃദയം പൂർണ്ണമായി യേശുവിന് ഇരിപ്പിടമായി കൊടുക്കുമ്പോൾ മാത്രമാണ് നാം പൂർണ്ണഹൃദയത്തോടെ യേശുവിനെ സ്നേഹിക്കാൻ തുടങ്ങുന്നത്.

എന്നു പറഞ്ഞാൽ, ഒരു ഹൃദയം മാത്രമല്ലേ നമുക്കുള്ളു? ആ ഒരു ഹൃദയം കൊണ്ട് ദൈവത്തെ സ്നേഹിക്കുവാനും അതേ ഹൃദയം കൊണ്ട് സഹോദരനെ വെറുക്കുവാനും സാധിക്കയില്ല. (1 യോഹ 3, 4 എന്നീ അദ്ധ്യായങ്ങൾ വായിക്കുക)

അതുപോലെ തന്നെ ഒരേ ഹൃദയം കൊണ്ട് ഒരുവനെ സ്നേഹിക്കുവാനും അതേ ഹൃദയം കൊണ്ട് മറ്റൊരുവനെ വിദ്വേഷിക്കുവാനും കഴിയുകയില്ല- ശത്രു ആയാൽ പോലും, സർവ്വവിധത്തിലും നമ്മെ ഉപദ്രവിക്കുന്നവർ ആയാൽ പോലും! നമുക്കു അവരുടെ പാപത്തെ അല്ലാതെ അവരെ വെറുക്കുവാൻ ഒരിക്കലും കഴിയുകയില്ല.

കൊച്ചുകൂട്ടുകാരേ! നമ്മുടെ ഹൃദയത്തിന്റെ ഒരു ഭാഗത്ത് ഒരു കോണിൽ ചിലരുടെ നേരെ നീരസവും വെറുപ്പും കാത്തു സൂക്ഷിച്ചുകൊണ്ട് ബാക്കി ഭാഗത്ത് യേശുവിനെ താമസിപ്പിക്കാം എന്നു വിചാരിച്ചാൽ നടക്കുകയില്ല. ഒരേ ഹൃദയത്തിൽ നിന്നും മധുരവും കൈപ്പും ഒരുമിച്ചു പുറപ്പെട്ടാൽ എന്തായിരിക്കും അവസ്ഥ! ആ ഹൃദയം ശുദ്ധമല്ല, അവിടെ ദൈവം വസിക്കയില്ല.

കുഞ്ഞുങ്ങളേ! ആൻറി ഒന്നു ചോദിക്കട്ടെ? കൊച്ചുകൂട്ടുകാരായ നിങ്ങൾ ആരോടെങ്കിലും ഹൃദയത്തിൽ പിണക്കം വെച്ചുകൊണ്ട് അവരോട് മിണ്ടാതെ നടക്കുന്നുണ്ടോ? എങ്കിൽ നിങ്ങൾ പൂർണ്ണഹൃദയത്തോടെ ദൈവത്തെ- യേശുനാഥനെ സ്നേഹിക്കുന്നില്ല.

നിസ്വാർത്ഥസ്നേഹത്തിന്റെയും ദൈവീക സുകൃതങ്ങളുടെയും സർവ്വനന്മയുടെയും ഉറവിടമായിരിക്കേണ്ടതായ നമ്മുടെ ഹൃദയം വെറുപ്പിന്റെയും ദു:സ്വഭാവങ്ങളുടെയും തിന്മയുടെയും വാസസ്ഥലമായി മാറിക്കൊണ്ടിരിക്കരുത്. മനസ്സിൽ തോന്നുന്ന തെറ്റായ ചിന്തകൾ ഒന്നും- പക, നീരസം, അസൂയ ഒന്നും- ഹൃദയത്തിൽ സംഗ്രഹിച്ചു വെക്കരുത്.

'ക്രിസ്തുവിനെ നിങ്ങളുടെ ഹൃദയങ്ങളിൽ കർത്താവായി വിശുദ്ധീകരിപ്പീൻ.....( 1 പത്രോ 3:14.) പമ്പു ചെയ്ത് ശ്വാസകോശങ്ങളിൽ എത്തിച്ച് അവിടെ നിന്നും ശുദ്ധീകരിക്കപ്പെട്ട രക്തം ഹൃദയത്തിലേക്കു പിന്നെയും സ്വീകരിച്ച്, ആ ശുദ്ധരക്തം വീണ്ടും പമ്പു ചെയ്ത് ശരീരത്തിലെ എല്ലാ കോശങ്ങളിലേക്കും എത്തിക്കുന്നുവല്ലോ.

അതുപോലെ ഹൃദയത്തിലെ യേശുനാഥൻ നമ്മെയും നമ്മുടെ സ്നേഹത്തെയും ശുദ്ധീകരിക്കും. അങ്ങനെ വിശുദ്ധിയിൽ പൂർണ്ണമായ ഒരു ഹൃദയത്തോടെ ദൈവത്തെ സ്നേഹിക്കുവാനും ആ സ്നേഹം ശുദ്ധ രക്തം പോലെ യേശുവിന്റെ ശരീരത്തിലെ അവയവങ്ങളായ മറ്റു മനുഷ്യർക്ക് പകർന്നു കൊടുത്തു കൊണ്ടിരിക്കുവാനും നമുക്കു കഴിയും.

പ്രിയമുള്ള കൂട്ടുകാരേ! ഇത് ഒന്നു വായിച്ച് മറന്നു കളയരുതേ. നിങ്ങൾ യേശുനാഥനിലൂടെ എല്ലാവരേയും സ്നേഹിക്കുമോ? പിണക്കം എല്ലാം കളയുമോ? പിണങ്ങി ഇരിക്കുന്നവരോട് രമ്യമാകുമോ? അവർക്കുവേണ്ടി പ്രാർത്ഥിക്കുമോ? അവർക്ക് നന്മ ചെയ്യുമോ? അങ്ങനെ പൂർണ്ണഹൃദയത്തോടെ ദൈവത്തെ സ്നേഹിക്കുമോ?

നമുക്കു യേശുനാഥനെ നമ്മുടെ ഹൃദയത്തിൽ സ്വീകരിക്കാം. ഹൃദയത്തിലെ യേശുനാഥനു മാത്രമേ നമ്മെ ധന്യരാക്കുവാൻ കഴിയുകയുള്ളു.

ഹൃദയം നിറഞ്ഞ സ്നേഹത്തോടെ,

**ബൈബിൾ ആൻറി**

## പ. ബാവായുടെ 83-ാം ജന്മദിനം

പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ 83-ാം ജന്മദിനം ജനുവരി 30-ാം തീയതി ദേവലോകം അരമന ചാപ്പലിൽ വച്ച് കൊണ്ടാടി. രാവിലെ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി വി. കുർബ്ബാന അർപ്പിച്ചു.ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി പ. ബാവാ തിരുമനസ്സിലേക്കുവേണ്ടിയുള്ള പ്രത്യേകപ്രാർത്ഥനയ്ക്ക് നേതൃത്വം നൽകി. വി. കുർബ്ബാനയെ തുടർന്ന് ചേർന്ന അനുമോദന യോഗത്തിൽ ഈവാനിയോസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. സഭാട്രസ്റ്റി പി.സി. ഏബ്രഹാമും സെക്രട്ടറി ഏ. കെ. തോമസും പ. ബാവായെ പുഷ്പമാല അണിയിച്ചു. തുടർന്ന് വിവിധ സ്ഥാപനങ്ങളുടെയും സംഘടനകളുടെയും വ്യക്തികളുടെയും വകയായും പ. ബാവായ്ക്ക് ഹാരാർപ്പണം നടത്തി. മാർ സേവേറിയോസ് തിരുമേനി, ഡോ.കെ.എം. ജോർജ്ജ് അച്ചൻ, പ്രിൻസിപ്പൽ പി.സി. ഏലിയാസ് എന്നിവർ ആശംസകൾ അർപ്പിച്ചു പ്രസംഗിച്ചു. പ. ബാവാ തിരുമേനി Birthday cake മുറിച്ചപ്പോൾ സദസ്യർ ബാവായ്ക്ക് Happy Birthday പാടി. തുടർന്നു പ. ബാവാ മറുപടി പ്രസംഗം ചെയ്തു.

## അവാർഡു ദാനം

പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ ജന്മദിനത്തോട് അനുബന്ധിച്ച് തിരുമനസ്സുകൊണ്ടു നൽകാറുള്ള Baselios Award ന് ഈ വർഷം കെ.ഐ. ഫിലിപ്പ് റമ്പാൻ (യാചാരം), ഫാ. റ്റി.ജെ ജോഷ്വാ കോട്ടയം, മി. പോൾ പോത്തൻ (എറണാകുളം) എന്നിവർ തെരെഞ്ഞെടുക്കപ്പെട്ടു. അവർക്കുള്ള അവാർഡു ഫലകവും 10000 രൂപയുടെ ക്യാഷ് അവാർഡും പ. ബാവാ സമ്മാനിച്ചു. അവാർഡിനു നന്ദി രേഖപ്പെടുത്തിക്കൊണ്ട് ഫീലിപ്പോസ് റമ്പാച്ചനും ജോഷ്വാ അച്ചനും മി. പോൾ പോത്തനും പ്രസംഗിച്ചു. അവാർഡു തുക മൂന്നു പേരും സഭയിലെ ഓരോ പൊതു പ്രവർത്തനങ്ങൾക്കു സംഭാവന ചെയ്തു. യോഗത്തിൽ സഭാ സെക്രട്ടറി ഏ.കെ. തോമസ് സ്വാഗതവും പ്രൊ. ഈ.ജെ. ജോൺ കൃതജ്ഞതയും പറഞ്ഞു. ●

വനിതാപംക്തി

# ഒരു ക്രിസ്തീയ കുടുംബം എങ്ങനെയുള്ളതായിരിക്കണം

ലേയമ്മ ടി.

ഒരു ക്രിസ്തീയ കുടുംബത്തിന് എപ്പോഴും മാതൃക നസ്രേത്തിലെ തിരുകുടുംബം ആയിരിക്കണം. യഹോവഭക്തിയിലും യഹൂദ പാരമ്പര്യത്തിലും അടിയുറച്ച് വിശ്വസിച്ചിരുന്ന പിതാവ് ദൈവയിഷ്ടത്തിന് സ്വയം താഴ്ത്തികൊടുത്ത വിനയശീലയും ഭക്തയുമായ മാതാവ്. അനുസരണയുള്ള പുത്രൻ ഇതാണല്ലോ നസ്രേത്തിലെ കുടുംബം.

നിങ്ങളെ വിളിച്ചിരിക്കുന്ന വിളിക്ക് യോഗ്യമാംവണ്ണം പൂർണ്ണവിനയത്തോടും, സൗമ്യതയോടും, ദീർഘക്ഷമയോടും കൂടെ നടക്കുകയും, സ്നേഹത്തിൽ വസിക്കുകയും, പൊറുക്കുകയും സമാധാനബന്ധത്തെ കാപ്പാൻ ശ്രമിക്കുകയും ചെയ്‌വീൻ. നിങ്ങളെ വിളിച്ചപ്പോൾ ഏക പ്രത്യാശയ്ക്കായി, നിങ്ങളെ വിളിച്ചതുപോലെ ശരീരം ഒന്ന്, ആത്മാവ് ഒന്ന്, കർത്താവ് ഒരുവൻ, വിശ്വാസം ഒന്ന്, സ്നാനം ഒന്ന്. എല്ലാവർക്കും മീതയുള്ളവനും, എല്ലാവരിലും കൂടി വ്യാപരിക്കുന്നവനും, എല്ലാവരിലും ഇരിക്കുന്നവനുമായി എല്ലാവർക്കും ദൈവവും, പിതാവുമായവൻ ഒരുവൻ. എന്നാൽ അളവിന് ഒത്തവണ്ണം കൃപ ലഭിച്ചിരിക്കുന്നു എന്ന് പൗലോസ്ശ്ലീഹാ പറയുന്നു.

നാം ഓരോരുത്തർക്കും കൃപ അല്ലെങ്കിൽ ഓരോ ദാനം ലഭിച്ചിരിക്കുന്നു. ഒരു നല്ല ക്രിസ്തീയ കുടുംബം കെട്ടിപ്പടുക്കുവാൻ അതിലെ ഓരോ അംഗത്തിനും, പങ്ക് വഹിക്കുവാനുണ്ട്. കുടുംബനാഥൻ ആണല്ലോ കുടുംബത്തിന്റെ നായകൻ. വിവാഹം ഒരു കൂദാശയാണല്ലോ. മനുഷ്യൻ ഏകനായിരിക്കുന്നത് നന്നല്ല എന്നറിഞ്ഞ് ദൈവം അവന് തക്കതായ ഒരു തുണയെ ഉണ്ടാക്കികൊടുത്തു. സഭയും ക്രിസ്തുവും തമ്മിലുള്ള ബന്ധവുമായി സാദൃശ്യപ്പെടുത്തി ക്രിസ്തീയ കുടുംബത്തിന്റെ തല പിതാവും, മാതാവ് ഹൃദയവും, മക്കൾ പ്രതീക്ഷയുമാകുന്നു. 128-ാം സങ്കീർത്തനം 3, 4 വാക്യങ്ങളിൽ ഭാര്യ നിന്റെ വീട്ടിനകത്ത് ഫലപ്രദമായ മുന്തിരിവള്ളി പോലെയും നിന്റെ മക്കൾ മേശയ്ക്ക് ചുറ്റും ഒലിവുതൈകൾ പോലെയും ഇരിക്കും. ഇങ്ങനെ പുരുഷൻ അനുഗ്രഹിക്കപ്പെട്ടവനാകും.

വിവാഹസമയത്ത് ക്രിസ്തു നമ്മോട് ആവശ്യപ്പെടുന്നു. സ്വന്തംഭാര്യയെ അംഗീകരിക്കുകയും, സ്നേഹിക്കുകയും ചെയ്യേണ്ടത് ഒരു ഭർത്താവിന്റെ കടമയാണ്. അതുപോലെ ഭാര്യമാരെ നിങ്ങളുടെ ഭർത്താക്കന്മാർക്ക് കീഴടങ്ങിയിരിപ്പിൻ. അവരിൽ വല്ലവരും വചനം അനുസരിക്കാത്തപക്ഷം ഭയത്തോടുകൂടി നിങ്ങളുടെ നിർമ്മലമായ നടപ്പ് കണ്ടറിഞ്ഞ് വചനം കൂടാതെ ഭാര്യമാരുടെ നടപ്പിനാൽ ചേർന്നുവരുവാൻ ഇടയാകും. നിങ്ങളുടെ അലങ്കാരം സൗമ്യതയും വിനയവുമായിരിക്കട്ടെ. ദൈവത്തിൽ അടിയുറച്ച വിശ്വാസവും പ്രത്യാശയുമുള്ള സ്തുതി അവളുടെ കുടുംബം ദൈവത്തിലേക്ക് അഥവാ പ്രത്യാശയിലേക്ക് വഴി നടത്തുവാൻ മാർഗ്ഗദർശിയാകുന്നു. ഒരു നല്ല ഭാര്യയായി കുടുംബത്തിൽ വസിപ്പാൻ ഓരോ സ്ത്രീക്കും കഴിയണം. യൗവനകാലത്ത് നിന്റെ സൃഷ്ടാവിനെ ഓർത്തുകൊള്ളുക എന്ന് സഭാപ്രസംഗി 12ൽ പറയുന്നു. നല്ല ഭാര്യയായിരിക്കുന്നതോടൊപ്പം സ്ത്രീ ഒരു നല്ല അമ്മയുമായിരിക്കണം. മക്കളുടെ സ്വഭാവരൂപീകരണത്തിലും മറ്റും പിതാവിനേക്കാൾ അമ്മ സ്വാധീനം ചെലുത്തുന്നു. കണ്ണുനീരിന്റെ മക്കൾ നശിച്ചുപോകാതെ പുണ്യവാന്മാരായത് നാം പിതാക്കന്മാരുടെ ചരിത്രത്തിൽ നിന്നും മനസിലാക്കുന്നു. ഒരു പുരുഷൻ നന്നായാൽ ഒരാൾ നന്നാകുന്നുള്ളൂ. എന്നാൽ ഒരു സ്ത്രീ നന്നായാൽ ഒരു സമൂഹം നന്നാകും. അമേരിക്കയുടെ ഭാവി പെൺകുട്ടികളുടെ കയ്യിലാണ് എന്ന് അബ്രഹാം ലിങ്കൺ രേഖപ്പെടുത്തിയിരിക്കുന്നു.

മക്കൾ യഹോവ നൽകുന്ന അവകാശവും, ഉദരഫലം അവൻ തരുന്ന പ്രതിഫലവും തന്നേ എന്ന് സങ്കീർത്തനക്കാരൻ പറയുന്നു. മക്കളെ ദൈവം തരുന്നു. അവരെ ദൈവത്തിന് കൊള്ളാകുന്നവരാക്കി വളർത്തുവാൻ മാതാപിതാക്കൾക്ക് കഴിയണം. പറഞ്ഞു പഠിപ്പിക്കുന്നതിലുപരി നമ്മുടെ ജീവിതം കണ്ട് അവർ പ്രാർത്ഥിപ്പാനും പരസ്പരം സ്നേഹിക്കുവാനും സഭാവിശ്വാസം മനസിലാക്കുന്നതിനും ഇടയാകണം. രീതിമോഥിയോസ് 1-5ൽ വിശ്വാസം അമ്മമാരിൽ നിന്നു പഠിക്കുന്നതായി കാണുന്നു. മക്കളെ നിങ്ങളുടെ അമ്മയപ്പന്മാരെ സകലത്തിലും അനുസരിപ്പിൻ എന്നുപറയുന്നു. ഒരു ശിശുവിന് 7 വയസിന് മുമ്പ് അടിസ്ഥാനകാര്യങ്ങൾ ഗ്രഹിക്കുവാൻ കഴിവുണ്ട്. ചെറുപ്പത്തിൽ പഠിക്കുന്നതൊന്നും അവൻ ഒരിക്കലും വിട്ടുകളകയില്ല.

ഇടയ്ക്ക് വല്ല ചാഞ്ചല്യവും സംഭവിച്ചാൽ തന്നെ അവൻ വീണ്ടും തിരിഞ്ഞ് ദൈവത്തിങ്കലേക്ക് വരും. ക്രൈസ്തവമൂല്യങ്ങൾ രൂപപ്പെടുന്നതും, വളരുന്നതും ഭവനങ്ങളിൽ വച്ചാണ്. ക്രിസ്തീയ ജീവിതത്തിന്റെ

കവിത

# കാവ്യപുഷ്പം

പി.എം. സൂസി

(പ. മാത്യൂസ് ദ്വിതീയൻ ബാവാ തിരുമനസ്സിലെ 83-ാം ജന്മദിനത്തിൽ സമർപ്പിച്ച കവിത)

നിരവദ്യസുന്ദര നീല വിഹായസ്സിൽ
നിറയുന്നു നിൻ ദിവ്യചരിതം.
മകുടോദാഹരണമല്ലയോ ബാവാ തിരുമേനി
മതസൗഹാർദതയ്ക്കും മാനവികതയ്ക്കും.
മാലാഖയായ് വന്നു മാലോകർക്കെല്ലാം
ആലോലം ദൂതുതന്നനുഗ്രഹിക്കുന്നല്ലോ.
വെന്തെരിഞ്ഞാലും മണക്കും ചന്ദനത്തടിയത്രെ
വിശ്വശില്പശ്രേഷ്ഠൻ തീർത്ത ദിവ്യമാം നിൻ വിഗ്രഹം.
ആ മുഖത്തിൻ തേജസ്സു കണ്ടാലോ
ആയിരം ദുഃഖങ്ങൾ ഓടി മറഞ്ഞിടും
പാലൊളിച്ചന്ദ്രന്റെ പാറുതന്നെയാ
വെള്ളിമേഘത്തിന്നിടയിലൂടെ
തുള്ളിത്തുള്ളി വരുന്നതു കാണുന്നീലേ
പള്ളിച്ചിരിയായ്, ഉള്ളുകുളിർക്കുന്നല്ലോ.
നോമ്പും നമസ്കാരവും കൊണ്ട്
ദേഹവും ദേഹിയും സ്ഫുടം ചെയ്ത്
അമ്പരപ്പിക്കും തംബുരു വായ്ത്തീർന്നല്ലോ.
തങ്കത്തിരുവുടൽ അങ്കിയിലായ് നില്പൂ.
ദേവലോകത്ത് ദേവനായ് വാഴട്ടെ!
പാവങ്ങൾക്കാശ്രയമായ് വിളങ്ങട്ടെ!
കാറ്റിലും കോളിലും മുങ്ങാതങ്ങനെ
സഭാനൗകതൻ അമരത്ത്
വീരനായ് നില്ക്കട്ടെ, നയിക്കട്ടെ
ജയാളിയായ് ലക്ഷ്യത്തിലെത്തുവോളം
എത്രനാളെത്ര നാളിരുന്നാലും മതിയില്ല
അത്രയ്ക്കു ഞങ്ങൾക്ക് വേണ്ടനിധിയത്രെ
കണ്ടാലും കണ്ടാലും മതിവരില്ല ഞങ്ങൾക്ക്
കണ്ടാലുണ്ടു നിറഞ്ഞ പ്രതീതി തന്നെയാ
ആയിരം പൂർണ്ണേന്ദു കണ്ട കളങ്കമില്ലാ-
പ്പൂർണ്ണചന്ദ്രൻ തന്നെ ദേവദേവൻഭവാൻ
ആ പ്രഭാപൂരമീ സഭയ്ക്കു മാത്രമല്ല
നാടിനും നാട്ടാർക്കും ശക്തിയേകിടും
"ദേവനെയും ദേവലോകത്തെയും നോക്കി
തീർത്ഥാടനം ചെയ്യും തീർത്ഥാടകരാകണം"
മറക്കില്ലീകല്പന ഒരിക്കലും ഞങ്ങൾ
കുറയില്ലാ തീർത്ഥാടകരായ് വരട്ടെ
വാഴട്ടെ! നീണാൾ വാഴട്ടെ! ബാവാതിരുമേനിയായ്
താഴ്മയായ് ഞങ്ങൾചൊല്ലും പ്രാർത്ഥന ഇതു മാത്രമേ.

---

അടിത്തറയും കുടുംബത്തിലാണ് ബാലൻ നടക്കേണ്ടുന്ന വഴിയിൽ അവനെ അഭ്യസിപ്പിക്ക. അവൻ വൃദ്ധനായാലും വിട്ടുമാറുകയില്ല. കുടുംബത്തിന്റെ ആത്മീകവളർച്ച ഇടവകയിലും സമൂഹത്തിലും, സഭയിലും പ്രതിഫലിക്കുന്നു. നല്ല കുടുംബ ജീവിതം നയിക്കുന്നതിന് ദൈവീകവരം പ്രത്യേകം പ്രാപിക്കണം. ഭാരതീയ ചിന്തയിൽ കുടുംബം ഒരു ആശ്രമമാണ്. ഗൃഹസ്ഥാശ്രമം ഒരു ആശ്രമത്തിന്റെ വിശുദ്ധിയിലേക്ക് കുടുംബം ഉയരണമെങ്കിൽ യഥാർത്ഥ സ്നേഹത്തിന്റെയും, ത്യാഗത്തിന്റെയും, വിശുദ്ധിയുടേയും പാതകളിലൂടെ നാം സഞ്ചരിക്കണം.

കുട്ടികൾക്കും അയൽക്കാർക്കും നാം ജീവിക്കുന്ന സ്ഥലങ്ങളിലും, ക്രൈസ്തവ മൂല്യങ്ങൾ ഉയർത്തികാണിക്കുന്ന വിളക്കുപോലെ ശോഭിക്കണം. ആദിമസഭ വളർന്നു വന്നത് ക്രിസ്തീയ കുടുംബങ്ങളിലാണ്. കുടുംബ ആരാധനയിൽ സംബന്ധിക്കുന്നവരാകുവാൻ പ്രാർത്ഥനാ ജീവിതം ഉള്ളവരായി പ്രയാസങ്ങളും, പ്രശ്നങ്ങളും ദൈവമുമ്പാകെ വച്ച് പരിഹാരവും, മാർഗ്ഗവും ക്രിസ്തുവിൽ കൂടെ നേടുവാൻ നമുക്ക് കഴിയട്ടെ.

**Thought for the Month**

*"Man was made for joy and woe,*
*And When this we rightly know.*
*Thro' the world safely we go"*

- William Blake

# കർമ്മധീരനായ ക്രിസ്തുദാസൻ

ജെ. അലക്സാണ്ടർ, വന്മഴി

> **ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി കാലം ചെയ്തിട്ട് ഫെ. 2ന് 29 വർഷം തികഞ്ഞു. ഈ അവസരത്തിൽ അദ്ദേഹത്തെപ്പറ്റി നേരിട്ടുള്ള അനുഭവത്തിന്റെ വെളിച്ചത്തിൽ ചില വസ്തുതകൾ രേഖപ്പെടുത്തുകയാണ്.**

**1885** ജൂൺ 20-ന് തൃപ്പൂണിത്തുറ നടമേൽ ഇടവകയിൽ പ്രശസ്തമായ മുക്കഞ്ചേരിൽ തറവാട്ടിൽ ശ്രീ പൈലിയുടെയും ശ്രീമതി മറിയത്തിന്റെയും പത്തു മക്കളിൽ ഇളയവനായി ജനിച്ച എം.പി. പീറ്റർ ചെറുപ്പത്തിലെ നന്നായി പഠിച്ച് 1902-ൽ പ്രഥമ വർഷം തന്നെ എസ്.എസ്.എൽ.സി റാങ്കോടെ പാസ്സായി. 1911-ൽ ബി.എ., 1914-ൽ എൽ.റ്റി., 1919-ൽ ബി.ഡി. എന്നീ ബിരുദങ്ങൾ എടുത്തു. പൗരോഹിത്യ പാരമ്പര്യമുള്ള കുടുംബമായിരുന്നു തിരുമേനിയുടേത്. അദ്ദേഹത്തെ ഒരു ഉദ്യോഗസ്ഥനായും കുടുംബസ്ഥനായും കാണാൻ പിതാവും സഹോദരന്മാരും അതിയായി ആഗ്രഹിക്കുകയും അതിലേക്കു തിരിയ്ക്കാൻ ശ്രമങ്ങൾ നടത്തുകയും ചെയ്തു. പക്ഷെ ദൈവ നിശ്ചയം വേറെയായിരുന്നു. ലൗകിക പദവികൾ തൃണവൽക്കരിച്ച എം.പി. പീറ്റർ ആരോടും കാര്യമായി ആലോചിക്കാതെ 1916 ജൂൺ 4ന് പരുമല പള്ളിയിൽ വച്ച് കണ്ടനാടു യൂയാക്കിം മാർ ഈവാനിയോസു തിരുമേനിയിൽ നിന്നും അഭിവന്ദ്യ വട്ടശ്ശേരിൽ മാർ ദിവന്ന്യാസ്യോസ് തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ ശെമ്മാശപട്ടം സ്വീകരിച്ചു. 1908 ജനുവരിയിൽ തിരുമൂലപുരം ബാലികാമഠം ഹൈസ്ക്കൂളിൽ വച്ചാരംഭിച്ച ഓർത്തഡോക്സു വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ തുടക്കം മുതൽ മുടങ്ങാതെ 58 വർഷവും വാർഷികത്തിൽ അദ്ദേഹം സജീവമായി പങ്കുകൊണ്ടു.

മാർ തോമാശ്ലീഹായിൽ നിന്നും പരിശുദ്ധ പരുമല തിരുമേനിയിൽ നിന്നും ആത്മീയ പ്രചോദനം ഉൾക്കൊണ്ട് അനേകം അക്രൈസ്തവരെ കർത്താവിലേക്കു ആകർഷിക്കുന്നതിനും അധ:കൃതരുടെ ഉന്നമനത്തിനുമായി ജീവിതം ഉഴിഞ്ഞുവച്ച പീറ്റർ ശെമ്മാശൻ ഒരു സ്കൂളിൽ അല്പകാലം ജോലി ചെയ്തുണ്ടാക്കിയ പണം സ്വരൂപിച്ച് ഒരു ഫണ്ടുണ്ടാക്കുകയും സുവിശേഷ വേല ചെയ്യാൻ മുന്നോട്ടുവന്ന ഏതാനും യുവാക്കളെ ചേർത്ത് 1924-ൽ സ്ലീബാ ദാസ സമൂഹം എന്ന സുവിശേഷ പ്രസ്ഥാനം ആരംഭിക്കുകയും ചെയ്തു. സഹൃദയരായ വിശ്വാസികളിൽ നിന്നും സംഭാവന സ്വീകരിച്ചു ഫണ്ടു വിപുലീകരിക്കുകയും ആയിരക്കണക്കിനു അക്രൈസ്തവരെ പ്രത്യേകിച്ച് ഹരിജനങ്ങളെ സുവിശേഷം നൽകി മാമോദിസാ മുക്കി സഭയിൽ ചേർക്കുകയും ചെയ്തു. 1926-ൽ കുശ്ശീശ്ശാപട്ടം സ്വീകരിച്ചു. 1953-ൽ മെത്രാൻ സ്ഥാനാഭിഷിക്തനായി. അഭ്യുദയകാംക്ഷികൾ പിരിവെടുത്ത് ഒരു കാർ ഫണ്ടുണ്ടാക്കിയതിൽ പോരാത്ത തുക മുഴുവൻ നൽകാമെന്നു കൂവൈറ്റു ഇടവകക്കാർ അറിയിച്ചിട്ടും അദ്ദേഹം കാർ വാങ്ങാതെ തുക ബാങ്കിൽ നിക്ഷേപിച്ചിട്ടു ട്രയിനിലെ താണ ക്ലാസ്സിലും, ബസ്സിലും മറ്റുമായി യാത്ര ചെയ്തു ജീവിതം നയിച്ചു. തുക തന്റെ വാത്സല്യമക്കളായ പുതുക്രിസ്ത്യാനികളുടെ ആവശ്യങ്ങൾക്കു വിനിയോഗിക്കണമെന്നും മറ്റും വിൽപത്രം എഴുതി വച്ചു. ചെലവ് എത്രയും ചുരുക്കി പരമാവധി പണം പുതുക്രിസ്ത്യാനികൾക്കുവേണ്ടി കരുതണമെന്ന നിർബ്ബന്ധമുണ്ടായിരുന്ന തിരുമേനി എത്ര ഉന്നതന്മാർക്കും പോസ്റ്റു കാർഡിൽ മാത്രം എഴുതിയിരുന്നു. സ്നേഹിക്കുന്ന ഏവർക്കും മുറയ്ക്ക് കാർഡയയ്ക്കുന്ന പതിവും ഉണ്ടായിരുന്നു. പലതുറകളിലുമുള്ള അനേകം ഉന്നതന്മാരുമായും തിരുമേനി സമ്പർക്കം പുലർത്തിയിരുന്നു. സ്ലീബാ ദാസ സമൂഹം പ്രസിഡൻറിന്റെ ഭാരമേറിയ ചുമതലകൾക്കു പുറമെ മെത്രാപ്പോലീത്ത ആയശേഷം അദ്ദേഹത്തിനു ലഭിച്ച സാമ്പത്തികമായി ഏറ്റം പിന്നിലായിരുന്ന മലബാർ ഭദ്രാസനത്തിന്റെ ചുമതലയും വഹിച്ചിരുന്നു. അദ്ദേഹം താമസിച്ചിരുന്നത് മുളത്തുരുത്തിയ്ക്കടുത്ത് കർമ്മേൽ ദയാറായിലെ വെട്ടുകല്ലു കൊണ്ടു കെട്ടി പ്ലാസ്റ്റർ പോലും ചെയ്യാത്ത ഒരു മുറിയിലായിരുന്നു എന്നു ലേഖകൻ നേരിട്ടു കണ്ടിട്ടുള്ളതാണ്. ഇൻഡ്യയുടെ പല ഭാഗങ്ങളിലും മൂന്നോ നാലോ പ്രാവശ്യം സഞ്ചരിച്ച് സുവിശേഷവേല നടത്തിയിട്ടുണ്ട്. പ്രസിദ്ധമായ വൈക്കം സത്യാഗ്രഹത്തിൽ ശെമ്മാശ്ശനായിരുന്ന കാലത്ത് പങ്കെടുത്തിട്ടുണ്ട്. അധ:കൃതരുടെ ഉന്നമനം ലക്ഷ്യമാക്കിയുള്ള പല മീറ്റിംഗുകളിലും പ്രകടനങ്ങളിലും പങ്കുകൊണ്ടിട്ടുണ്ട്. അധ:കൃതരുടെ ഉന്നമനത്തിനുതകുന്ന കാര്യങ്ങൾ പഠിച്ചു റിപ്പോർട്ടു നൽകാൻ അന്നു കൊച്ചി ദിവാനായിരുന്ന സർ റ്റി. വിജയരാഘവാചാരി പീറ്റർ ശെമ്മാശ്ശനെ സ്പെഷ്യൽ ആഫീസറായി നിയമിക്കുകയും ആ കൃത്യം സ്തുത്യർഹമായി നിർവ്വഹിക്കുകയും ചെയ്തിരുന്നു.

റാന്തൽ വിളക്കും, വി: വേദപുസ്തകവും ചിത്രചു വരുകളുമായി രാപകൽ പുലയരുടെയും, പറയരുടെയും കുറവരുടെയും മറ്റും കുടിലുകളിൽ നടന്നു പോയി സുവിശേഷം അറിയിക്കുകയും അവർ ആവശ്യപ്പെടുമ്പോൾ മാമോദീസ നൽകി സഭയിൽ ചേർക്കുകയും ചെയ്തിരുന്നു.

എല്ലാ വർഷവും ഒരു പ്രാവശ്യമെങ്കിലും പുതുക്രിസ്ത്യൻ സഹോദരങ്ങളെ സന്ദർശിയ്ക്കുന്ന കൂട്ടത്തിൽ ചെങ്ങന്നൂർ വന്മഴി കാളികുന്നു മാർ ഗ്രീഗോറിയോസ് ചാപ്പലിലും (പ: പരുമല തിരുമേനി കല്ലിട്ടത്) വന്നു യോഗം നടത്തുന്നത് ഈ ലേഖകൻ ബാല്യത്തിലെ കണ്ടിരുന്നതിനു പുറമെ ഉദ്യോഗലബ്ധിയ്ക്കു ശേഷം (1952 മെയ് മുതൽ) അഭിവന്ദ്യ തിരുമേനിയുമായി കൂടുതൽ അടുപ്പത്തിൽ വരികയും അന്നുമുതൽ ഇന്നുവരെ സ്ലീബാദാസ സമൂഹത്തിനു എളിയ സംഭാവന നൽകുകയും ചെയ്തുവരുന്നു.

അഭിവന്ദ്യ തിരുമേനിയുടെ അതീവ സ്നേഹ വാത്സല്യം അനുഭവിച്ചിട്ടുള്ള ലേഖകൻ 1959-ൽ മുളന്തുരുത്തി കർമ്മേൽ ദയറായിൽ എത്തി ഒലവക്കോട്ടു (പാലക്കാട്ടിനടുത്ത്) ഒരു പള്ളിയ്ക്കുള്ള സ്ഥലം വാങ്ങുന്നതിൻെറ പ്രാരംഭമായി 500 രൂപ ആദ്യ സംഭാവനയായി സ്വീകരിക്കുകയും പല സ്ഥലങ്ങളിൽ പോയി പിരിവു നടത്തിയും സംഭാംഗങ്ങളായി അവിടെയുള്ള കേവലം ഇരുപതിൽ താഴെ അംഗങ്ങളുടെ സഹകരണത്തോടെ 10 സെൻറു സ്ഥലം 22,00 രൂപയ്ക്ക് കാതോലിയ്ക്കാ സിംഹാസനത്തിൻെറ പേരിൽ എഴുതിവാങ്ങി ആദ്യം ഒരു ചാപ്പലും പിന്നീട് വലിയ പള്ളിയും അതിൽ സ്ഥാപിക്കുകയും ചെയ്തു. ആദ്യ കല്ലിടീൽ തിരുമേനി തന്നെ നടത്തി. തിരികെ പോകുവാനുള്ള ടിക്കറ്റ് ട്രയിനിൽ ഫസ്റ്റ് ക്ലാസ്സ് എടുക്കാൻ സമ്മതിയ്ക്കാതെ വെറും സെക്കൻറ് ക്ലാസ്സിലാണു യാത്ര ചെയ്തത്. അക്കാലത്ത് പാലക്കാട്ടു പട്ടണത്തിലൊ അടുത്തൊ സഭയ്ക്കു സ്വന്തമായി ഒരു സൻെറു സ്ഥലമോ പള്ളിയോ ഇല്ലായിരുന്നു.

നിസ്വാർത്ഥനും നിഷ്കളങ്കനും വിനയാന്വിതനും സ്നേഹനിധിയുമായ തിരുമേനി 1968-ൽ ദൈവസന്നിധിയിലേക്കു വിളിയ്ക്കപ്പെടുന്നു. അദ്ദേഹത്തിൻെറ കാലശേഷം അഭിവന്ദ്യ മാത്യൂസ് മാർ അത്താനാസ്യോസ് അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഫിലിപ്പോസുമാർ യൗസേബിയോസ് എന്നീ തിരുമേനി മാർ കുറച്ചുകാലം സമൂഹം പ്രസിഡൻറു സ്ഥാനം അലങ്കരിച്ചു. ഇപ്പോൾ സമൂഹം പ്രസിഡൻറ് അഭിവന്ദ്യ സക്കറിയാ മാർ അന്തോണിയോസ് തിരുമേനിയും വൈസ്. പ്ര. ഫിലിപ്പോസ് കോറെപ്പിസ്കോപ്പയുമാണ്.

അഭിവന്ദ്യ പത്രോസ് മാർ ഒസ്താത്തിയോ തിരുമേനിയോടൊപ്പം സ്ലീബാദാസനായും സെക്രട്ടറിയായും 50ൽപരം വർഷം സേവനം നടത്തിയിട്ടുള്ള വന്ദ്യ. റ്റി.വി. ഫിലിപ്പോസ് കോറെപ്പിസ്കോപ്പാ ഇപ്പോൾ സ്ലീബാദാസ സമൂഹം വൈസ്പ്രസിഡൻറാണ്. സഭയ്ക്ക് അഭിമാനിയ്ക്കാവുന്ന ഒരു സുവിശേഷ പ്രസ്ഥാനമാണ് സ്ലീബാദാസ സമൂഹം. സഭയുടെ ഒരു പ്രധാന സിരയായ ഈ സമൂഹത്തിൻെറ ആഭിമുഖ്യത്തിൽ ഇരുപതിനായിരത്തിൽ പരം പുതുക്രിസ്ത്യാനികൾക്കു വിദ്യാഭ്യാസത്തിലൊ ഉദ്യോഗ നിയമനത്തിലൊ കാര്യമായ കൈതാങ്ങ് സഭാതലത്തിൽ ഇനിയും ലഭിക്കേണ്ടിയിരിക്കുന്നു. ഇവർക്കു ഗവ:തലത്തിൽ സംവരണം നേടിക്കൊടുക്കുന്നതിന് മറ്റു സഭകളോടു ചേർന്നു പ്രവർത്തിക്കുന്ന കാര്യത്തിലും സഭ വേണ്ടത്ര ജാഗരൂഗത പുലർത്തണം. സുവിശേഷപരമായ കാര്യത്തിൽ സഭ പൂർണ്ണമായി അതിൻെറ ദൗത്യം നിർവ്വഹിക്കുന്നുണ്ടോ എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു.

## For Favours Received





ഒരു വിശ്വാസി, ബറോഡ

മദ്ധ്യസ്ഥതയിൽ പരിപൂർണ്ണ സമർപ്പണത്തോടെ





റി.വി.ഫിലിപ്പും കുടുംബവും.





ഒരു വിശ്വാസി        പൊന്നമ്മ, കോഴഞ്ചേരി

# ആധുനിക സമൂഹത്തിന് യേശുക്രിസ്തുവിൻെറ സന്ദേശം

റവ. ഫാ. ടി.ജെ. ജോഷ്വ

രണ്ടായിരം വർഷങ്ങൾക്കു മുമ്പു ക്രിസ്തു ജീവിച്ചു. പലസ്തീനിൽ മാത്രം അവിടുത്തെ യാത്രയും പ്രവർത്തനങ്ങളും ഒതുങ്ങി നിന്നു. ഒരു യഹൂദനായി ജനിച്ചു യഹൂദമതത്തിൻെറ ആചാരവിധികൾക്കു വിധേയനായി വർത്തിച്ചു. ചിലപ്പോഴൊക്കെ അതിൻെറ വേലിക്കെട്ടുകളെ ലംഘിച്ചുവെന്ന വസ്തുത വിസ്മരിക്കുന്നില്ല. എങ്കിലും അന്നത്തെ ചിന്തകളും സംസ്കാരങ്ങളും അദ്ദേഹത്തെ സ്വാധീനിച്ചു. ഇന്നുള്ള ശാസ്ത്രവിജ്ഞാന വികസനമൊന്നും അന്നില്ലായിരുന്നു. സാമൂഹ്യശാസ്ത്രവും വികാസം പ്രാപിച്ചിരുന്നില്ല. യേശുവിൻെറ ശ്രോതാക്കൾ ആകട്ടെ കൃഷിവലന്മാരും, മുക്കുവരും, ആട്ടിടയരും മറ്റുമായ സാധാരണക്കാരായ ജനങ്ങൾ. അവരുടെ വിജ്ഞാനം വളരെ പരിമിതമായിരുന്നു.

അപ്രകാരമുള്ള ഒരു സമൂഹത്തോട്, അന്നു ക്രിസ്തു നൽകിയ സന്ദേശത്തിനു ഇന്നു പ്രസക്തിയുണ്ടോ എന്നു സന്ദേഹിക്കാം. നാമിന്ന് ശാസ്ത്ര സാങ്കേതിക വിജ്ഞാനത്തിൻെറ അത്യുച്ച കോടിയിൽ എത്തിയിരിക്കുന്നു. ഇന്നത്തെ പ്രശ്നങ്ങൾ സങ്കീർണ്ണങ്ങളും വ്യാമിശ്രങ്ങളുമാണ്. ഇന്നു നാം പുതിയ ഒരു സംസ്കാരത്തിൻെറ സന്താനങ്ങളാണ്. ക്രിസ്തുവിൻെറ കാലത്തിൽ നിന്ന് ഇരുപതു നൂറ്റാണ്ട് നാം മുന്നോട്ടുപോയിരിക്കുന്നു. ജീവിതത്തിൻെറ എല്ലാ മണ്ഡലങ്ങളിലും ഇന്ന് എന്തെല്ലാം മാറ്റങ്ങൾ സംഭവിച്ചിരിക്കുന്നു! അപ്പോൾ പിന്നെ ക്രിസ്തുവിൻെറ ഉപദേശങ്ങളും വീക്ഷണങ്ങളും ഇക്കാലത്തു സംഗതമാണോ? ശാസ്ത്രത്തിൻെറ ആധിപത്യം കൊടികുത്തി വാഴുന്ന ഇക്കാലത്ത് ക്രിസ്തുവിൻെറ കാലത്തെ പഴഞ്ചൻ സിദ്ധാന്തങ്ങളും സന്ദേശങ്ങളും പ്രസക്തമാകുവാൻ കഴിയുമോ?

> ക്രിസ്തുവിൻെറ സന്ദേശം
> സനാതനമാണ്.
> നിത്യനൂതനമാണ്.
> ഏതുയുഗത്തിനും
> അതു സംഗതവും
> പ്രസ്കതവുമാണ്.
> ചരിത്രത്തിലെ
> ഒരു പ്രത്യേക ഘട്ടത്തിലും,
> സമൂഹത്തിലുമാണ്
> അവിടുന്ന് ജീവിക്കയും
> പ്രവർത്തിക്കുകയും
> ചെയ്തതെങ്കിലും അവിടുത്തെ
> ഉപദേശങ്ങൾ
> സാർവ്വജനിയമാണ്.

മേൽപറഞ്ഞ വിധത്തിൽ ചിന്തിക്കുന്ന ചില "ആധുനികർ" ഉണ്ട്. അവർക്കു ക്രിസ്തുവിൻെറ ഉപദേശം പുച്ഛരമാണ്. ഈ നൂറ്റാണ്ടിൻെറ രണ്ടാം ശതകത്തിൽ റഷ്യയിൽ വിരിഞ്ഞു വ്യാപിച്ച "കമ്യൂണിസം" ഈ വിധത്തിലുള്ള പുച്ഛരഭാവം പുലർത്തിയിരുന്നു. മനുഷ്യൻെറ മൗലികമായ സാമ്പത്തിക പ്രശ്നത്തെ അവഗണിക്കുന്നു എന്നതായിരുന്നു കമ്യൂണിസത്തിൻെറ വിമർശനം. സാമ്പത്തികവും ഭൗതികവുമായ ചട്ടക്കൂട്ടിൽ മാത്രം മനുഷ്യപ്രശ്നങ്ങളെ അവർ ഒതുക്കി നിറുത്തി. ദൈവവിശ്വാസത്തെയും ആത്മികമൂല്യങ്ങളെയും അവർ അപ്പാടെ നിഷേധിച്ചു. ഗോർബച്ചോവിൻെറ "പെരിസ്ട്രോയിക്കയും ഗ്ലാസ്നോസ്റ്റും" ഉണ്ടാകുന്നതിനു വളരെ മുമ്പു തന്നെ, നോബൽ സമ്മാനാർഹനായ റഷ്യൻ സാഹിത്യകാരൻ സോൾഷെനിറ്റ്സിൻ പ്രഖ്യാപിക്കുകയുണ്ടായി, ആധുനിക മനുഷ്യൻെറ പ്രശ്നങ്ങൾക്കുള്ള ഏക പരിഹാരം നസ്രായനായ യേശുക്രിസ്തുവിൻെറ സന്ദേശം സ്വീകരിക്കുക മാത്രമാണ്- സ്നേഹത്തിൻെറ സന്ദേശം. ഇന്ന് ക്രിസ്തുവിൻെറ സന്ദേശം സ്വീകരിക്കുവാനുള്ള വെമ്പൽ റഷ്യൻ സമൂഹത്തിൽ വളരെ പ്രകടമാണ്. വേദപുസ്തകം വാങ്ങിച്ചു വായിക്കുവാൻ അവർ അതിയായി ആഗ്രഹിക്കുന്നു. നമ്മുടെ നാട്ടിൽ മാവേലി സ്റ്റോറിൻെറ മുമ്പിലെ "ക്യൂ" പോലെ വേദപുസ്തകം വിതരണം ചെയ്യുന്ന സ്ഥലത്തു ജന ങ്ങൾ തടിച്ചുകൂടുന്നു. ഭൗതിക ശാസ്ത്രവും, സാമ്പത്തികശാസ്ത്ര വും അവരെ എങ്ങും എത്തിക്കുവാൻ കഴിഞ്ഞില്ല. സ്വാർത്ഥതയും, അഴിമതിയും, ചൂഷണവും, അധികാരപ്രമത്തതയും, വഞ്ചനയും എല്ലാം സമൂഹത്തിൽ അഴിഞ്ഞാടുകയായിരുന്നു. അതിൻെറ തിരിച്ചടിയാണ് ഗോർബച്ചോവിൽ തുടക്കം കുറിച്ച് യെൽസിൻെറ കാലത്ത് വ്യാപകമായിത്തീർന്നത്.

ക്രിസ്തുവിൻെറ സന്ദേശം സനാതനമാണ്. നിത്യനൂതനമാണ്. ഏതുയുഗത്തിനും അതു സംഗതവും പ്രസ്കതവുമാണ്. ചരിത്രത്തിലെ ഒരു പ്രത്യേക ഘട്ടത്തിലും, സമൂഹത്തിലുമാണ് അവിടുന്ന് ജീവിക്കയും പ്രവർത്തിക്കുകയും ചെയ്തതെങ്കിലും അവിടുത്തെ ഉപദേശങ്ങൾ സാർവ്വജനീയമാണ്. ക്രിസ്തു നിത്യനായിരിക്കുന്നതുപോലെ അവിടുത്തെ സന്ദേശവും

നിത്യമായ പ്രസക്തിയുള്ളതാണ്. യേശുക്രിസ്തു ഇന്നലെയും, ഇന്നും, എന്നേക്കും മാറ്റമില്ലാത്തവനാണ്. അവിടുത്തെ നാമം 'ആമേൻ' എന്നാണ്; അർത്ഥം മാറ്റമില്ലാത്തത് എന്ന്. അവിടുന്നു സ്വയം അവകാശപ്പെട്ടു ഞാനാകുന്നു സത്യമെന്ന്. അവിടുന്നു തന്നെ സത്യമായിരിക്കുന്നതുപോലെ അവിടുത്തെ ഉപദേശം സത്യമാണ്. കാലങ്ങൾ മാറുന്നതുപോലെ അവിടുത്തെ സന്ദേശം മാറുന്നില്ല. കാരണം എല്ലാകാലത്തേക്കും അനുയോജ്യമായതാണ്.

ക്രിസ്തുവിൻെറ ഉപദേശത്തിൽ മുഴങ്ങികേട്ട ഒന്ന്, ഭൗതികവും ദൃശ്യവുമായ ലോകത്തിനപ്പുറം ഒരു ആത്മിക ലോകവും, ആത്മികയാഥാർത്ഥ്യവുമുണ്ടെന്നാണ്. നിങ്ങൾ നശിച്ചുപോകുന്ന ആഹാരത്തിനായിട്ടല്ല നശിച്ചു പോകാത്ത ആഹാരത്തിനായി പ്രവർത്തിപ്പിൻ എന്നു അവിടുന്ന് ആഹ്വാനം ചെയ്തു. എന്തു തിന്നും, എന്തു ഉടുക്കും എന്ന് ശരീരത്തിൻെറ ആവശ്യങ്ങളെ പ്രതി അമിതമായി ആകുലപ്പെടുന്നതിനെ കർത്താവ് നിരോധിച്ചു. മനുഷ്യൻ അപ്പം കൊണ്ടു മാത്രമല്ല ജീവിക്കുന്നത്. ദൈവത്തിൻെറ വായിൽ നിന്നു പുറപ്പെടുന്ന സകല വചനം കൊണ്ടും ജീവിക്കുന്നു എന്ന് അവിടുന്നു പഠിപ്പിച്ചു. ഭൗതികമൂല്യങ്ങളെയും ഭൗതികാവശ്യങ്ങളെയും അവിടുന്നു നിഷേധിച്ചില്ല. അവയെ അംഗീകരിക്കുന്നു. എന്നാൽ ദൈവവിഷയമായി സമ്പന്നനാകാതെ ഭൗതികമായി മാത്രം സമ്പന്നത കൈവരിക്കുന്നതിനെ കർത്താവ് ശക്തിയായി വിമർശിച്ചു.

യേശുവിൻെറ ഉപദേശങ്ങളെയും വീക്ഷണങ്ങളെയും യാഥാർത്ഥ്യമായി സ്വാംശീകരിച്ച ഒരാളായിരുന്നു അപ്പസ്തോലനായ പൗലോസ്. അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. നാം ഈ ആയുസ്സിൽ മാത്രം ക്രിസ്തുയേശുവിൽ പ്രത്യാശ വെച്ചവരാകുന്നുവെങ്കിൽ എല്ലാ മനുഷ്യരിലും ഏറ്റവും അരിഷ്ടരാകുന്നുവെന്ന്. ദൃശ്യപ്രപഞ്ചത്തിന് ഭൗതികതലത്തിനുമപ്പുറമുള്ള ആത്മീയ യാഥാർത്ഥ്യം ഒരിക്കലും അവഗണിക്കാവുന്നതല്ല എന്നായിരുന്നു ക്രിസ്തുവിൻെറ ഉപദേശം. അതുതന്നെ പൗലോസും മറ്റ് ക്രൈസ്തവ ചിന്തകന്മാരും ഏറ്റുപാടി.

പ്രപഞ്ചത്തിലുള്ള സമസ്തകാര്യങ്ങളും പഞ്ചേന്ദ്രിയങ്ങൾക്കൊണ്ട് പരിശോധിക്കാവുന്നതും, നിരീക്ഷണ പരീക്ഷണങ്ങൾക്കവ വിധേയമാണെന്നും ചിന്തിച്ചുപോന്നു. ശാസ്ത്രവിജ്ഞാനത്തിൻെറ അതിപ്രസരത്തിൽ പരീക്ഷണ നിരീക്ഷണങ്ങൾക്കു വിധേയമാകാത്തവ ഒന്നും യാഥാർത്ഥ്യമല്ല എന്നു പറഞ്ഞു പുറം തള്ളിയിരുന്നു. എന്നാൽ ഇന്നു സമ്മതിക്കുന്ന ഒന്ന് വസ്തു നിഷ്ഠമായ പരീക്ഷണങ്ങൾക്കു വിധേയമാകാത്ത പലതും, പ്രപഞ്ചത്തിലുണ്ടെന്നാണ്. ഭൗതികതത്വശാസ്ത്രങ്ങൾക്കു അമിത പ്രാധാന്യം കൊടുക്കുന്ന ഇന്നത്തെ സമൂഹത്തിൽ ക്രിസ്തുവെളിപ്പെടുത്തിയ ആത്മീയ ലോകത്തെക്കുറിച്ചുള്ള ഒരു യാഥാർത്ഥ്യബോധം ഇന്ന് ഏറ്റവും ആവശ്യമാണ്.

വർഗ്ഗത്തിൻെറയും വർണ്ണത്തിൻെറയും പേരിലും മതമൗലികവാദത്തിൻെറ പേരിലും ഇന്ന് ആഗോളവ്യാപകമായി മനുഷ്യസമൂഹം ഭിന്നിച്ചും കലഹിച്ചും കഴിയുന്നു. ഏതെങ്കിലും ഒരു രാഷ്ട്രത്തിൻെറയോ സമൂഹത്തിൻെറയോ പ്രശ്നമല്ല. എല്ലായിടത്തുമിന്ന് പരസ്പര വിദ്വേഷത്തിൻെറയും വിധ്വംസക പ്രവർത്തനങ്ങളുടെയും അരങ്ങേറ്റമാണ്. മാരകായുധങ്ങൾ സുലഭമായിട്ടുള്ള ഇന്ന് സംഹാരകൃത്യങ്ങൾ വളരെ എളുപ്പമാണ്. ഭീകരവാദികൾ ഏതെങ്കിലും ഒരു രാജ്യത്തിൽ മാത്രം ഒതുങ്ങി നിൽക്കുന്നില്ല. ഏതെങ്കിലും ഒരു മതത്തിൻെറ അനുയായികൾ മാത്രമല്ല ഭീകരതയുടെയും അക്രമത്തിൻെറയും മാർഗ്ഗമവലംബിക്കുന്നത്. ശ്രീലങ്കയിൽ ബുദ്ധമതസന്യാസികളാണ് തമിഴരെ കൊന്നൊടുക്കുവാൻ പ്രേരിപ്പിച്ചതെങ്കിൽ, അയർലൻഡിൽ പ്രോട്ടസ്റ്റൻെറ് ക്രിസ്ത്യാനികളാണ് ഭീകരപ്രവർത്തനങ്ങൾ അരങ്ങേറുന്നത്. ഇസ്ലാമിൻെറ പേരിൽ ഇറാനിലും, കാശ്മീരിലും എല്ലാം കൊലപാതകങ്ങൾ ഏറുകയാണ്. സിക്കുമതത്തിൻെറ പേരിലാണ് പഞ്ചാബിലെ ഭീകരർ കൊലവിളി നടത്തുന്നത്.

ഈ സാഹചര്യത്തിൽ ക്രിസ്തുവിൻെറ സ്നേഹസന്ദേശത്തിനു വലിയൊരു പ്രസക്തിയുണ്ട്. അവിടുത്തെ ഉപദേശങ്ങൾ എല്ലാം കൂടി സ്നേഹമെന്ന ഒറ്റവാക്കിൽ സമാഹരിക്കാം. സ്നേഹത്തെക്കുറിച്ച് പഴയ നിയമത്തിൽ മോശയും പ്രവാചകന്മാരും പഠിപ്പിച്ചിരുന്നുവെങ്കിലും യേശുക്രിസ്തു അതിനു പുതിയ മാനവും അർത്ഥവും നൽകി. കർത്താവു പഠിപ്പിച്ചത് ഞാൻ പുതിയ ഒരു കല്പന നിങ്ങൾക്കു നൽകുന്നു. നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിപ്പിൻ. ആ കല്പനയുടെ പുതുമ, ''ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും അന്യോന്യം സ്നേഹിക്കുക'' എന്നുള്ളതാണ്. അവിടുന്നു സ്നേഹിച്ചത്, സ്നേഹിതർക്കുവേണ്ടി അവിടുത്തെ ജീവൻ അർപ്പിച്ചുകൊണ്ടാണ്. തൻെറ സ്നേഹത്തിൽ നിന്ന് ആരും അന്യരായിരുന്നില്ല. അവിടുന്നു കല്പിച്ചത് 'ശത്രുക്കളെ സ്നേഹിക്കുക', എന്നാണ്.

വർഗ്ഗത്തിൻെറ പേരിലും മതത്തിൻെറ പേരിലുമാണ് ഇന്നത്തെ സമൂഹം ഭിന്നിച്ചു നിൽക്കുന്നതും പരസ്പരം കൊന്നൊടുക്കുന്നതും. യേശുവിൻെറ കാലത്ത് യഹൂദരും ശമര്യരും തമ്മിൽ കടുത്ത വിദ്വേഷവും ശത്രുതയുമായിരുന്നു. തീണ്ടലും തൊടീലും

പുലർത്തിപ്പോന്നു. യഹൂദന്മാർ ശമര്യക്കാരെ പന്നി യേപ്പോലെ പുച്ഛിക്കുകയും വെറുക്കുകയും ചെയ്തിരുന്നു. എങ്കിലും യേശു ശമര്യരുടെ ഗ്രാമത്തിൽ കൂടെ സഞ്ചരിച്ചു. ശമര്യസ്ത്രീയുടെ പക്കൽ നിന്ന് വെള്ളം ചോദിക്കുവാൻ കർത്താവു മടിച്ചില്ല. അവരുടെ ഗ്രാമത്തിൽ അവരുടെ അപേക്ഷ പ്രകാരം കർത്താവു വസിച്ചു. നല്ല ശമര്യക്കാരൻെറ ഉപമയിൽ കൂടി സമൂഹ ഭ്രഷ്ടരായി കണക്കാക്കപ്പെട്ടിരുന്ന ശമര്യജനതയിലുള്ള നന്മയെ അവിടുന്ന് ഉയർത്തിക്കാണിച്ചു. വർഗ്ഗത്തിൻെറ പേരിൽ വച്ചുപുലർത്തുന്ന മുൻവിധികൾ ഇല്ലാതാക്കുവാനാണ് കർത്താവു പഠിപ്പിച്ചത്.

അക്രമത്തിൻെറ മാർഗ്ഗം കൈവെടിയുക എന്നാണ് യേശു പഠിപ്പിച്ചത്. വാൾ എടുക്കുന്നവൻ വാളാൽ തന്നെ വീഴും എന്നു അവിടുന്നു മുന്നറിയിപ്പു നൽകി. ക്രിസ്തുവിൻെറ അക്രമരാഹിത്യമാണ് മഹാത്മാ ഗാന്ധിയെയും, മാർട്ടിൻ ലൂതർ കിങ്ങിനെയും സ്വാധീനിച്ചത്. തിന്മകൊണ്ട് തിന്മയെ ജയിക്കുവാനല്ല, നന്മ കൊണ്ട് തിന്മയെ ജയിക്കുവാനാണ് ക്രിസ്തു പഠിപ്പിച്ചത്. എബ്രഹാം ലിങ്കൺ, ലിയോ ടോൾസ്റ്റോയി, ഗാന്ധിജി, മാർട്ടിൻ ലൂതർ കിങ്ങ്, ഇവരെയെല്ലാം ഏറ്റവുമധികം സ്വാധീനിച്ചത് ക്രിസ്തുവിൻെറ സന്ദേശമായിരുന്നു. ഈ മഹാന്മാർ ജീവിച്ച കാലത്തെക്കാൾ വളരെയധികം ഇന്നത്തെ സമൂഹം പ്രശ്ന സങ്കീർണ്ണമായിത്തീർന്നിരിക്കയാണ്.

നിരായുധീകരണ ചർച്ച രാഷ്ട്രനേതാക്കൾ ഒരുമിച്ചു ഒരു കോണിൽ നടത്തുമെങ്കിലും, രാഷ്ട്രനേതാക്കളെ നിയന്ത്രിക്കുന്ന ആയുധനിർമ്മാണവ്യവസായികൾ, കൂടുതൽ കൂടുതൽ ആയുധങ്ങൾ മാത്സര്യബുദ്ധിയോടെ നിർമ്മിക്കുന്നതിൽ വ്യാപൃതരായിരിക്കുകയാണ്. അമേരിക്ക, ഫ്രാൻസ്, ജർമ്മനി തുടങ്ങിയ രാജ്യങ്ങളുടെ സാമ്പത്തിക പുരോഗതി, അവരുടെ ആയുധനിർമ്മാണ വ്യവസായത്തെ അടിസ്ഥാനമാക്കിയാണ്. ആയുധങ്ങൾ വിറ്റഴിയാൻ തക്കവണ്ണം അവിടവിടെ യുദ്ധങ്ങളും കലാപങ്ങളും സൃഷ്ടിച്ചെടുക്കാനും, ഒളിപ്പോരുകാരെയും ഭീകരപ്രവർത്തകരെയും പ്രോത്സാഹിപ്പിക്കാനും അവർക്കു കഴിയുന്നു. ഈ സാഹചര്യത്തിൽ നിരായുധീകരണ ചർച്ച വെറും പാഴ്‌വേലയാണെന്ന് ആർക്കു തന്നെയും മനസ്സിലാകും.

ക്രിസ്തുവിൻെറ സന്ദേശമാണ് മനുഷ്യൻെറ ആത്യന്തികമായ എല്ലാ പ്രശ്നങ്ങൾക്കും ഉത്തരമെന്ന് ക്രിസ്തീയ സഭ തന്നെ വിശ്വസിക്കുന്നുണ്ടോ? അങ്ങനെ വിശ്വസിക്കുന്നില്ല എന്നു സംശയം തോന്നുന്നതാണ് സഭയുടെ പല തീരുമാനങ്ങളും നടപടികളും. ക്രിസ്തുവിൻെറ സന്ദേശത്തിൻ വക്താക്കളായി നാം തീരുക എന്നുള്ളതാണ് ഇന്നു കരണീയമായിട്ടുള്ളത്.

ഒരു ചിന്താവിഷയം

# നാം മുടിയൻ പുത്രൻെറ മൂത്ത സഹോദരങ്ങളോ?

ജെസ്സി മാത്യു, യു.എസ്.എ

ലളിത സുന്ദരമായ ഉപമയിലൂടെ യഥാർത്ഥ സ്വർഗരാജ്യാവകാശി ആരാണെന്നുള്ള സത്യം ലോകത്തിനു കർത്താവ് കാട്ടിക്കൊടുത്തിട്ടുള്ളതിൽ വച്ച് ഏറ്റവും സുപരിചിതമായ ഒന്നത്രെ മുടിയനായ പുത്രൻെറ ഉപമ. ഈ ഉപമയിലെ പ്രധാന കഥാപാത്രമായ മുടിയനായ പുത്രനെ കുറിച്ച് നാം പല പ്രഭാഷണങ്ങളും വ്യാഖ്യാനങ്ങളും കേൾക്കയും ധ്യാനിയ്ക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ ഈ മുടിയൻ പുത്രൻെറ മൂത്ത സഹോദരനെ കുറിച്ച് നമ്മിൽ അധികമാരും ചിന്തിയ്ക്കാറില്ല. വി. ലൂക്കോസ് 15 ൻെറ 25 മുതലുള്ള വാക്യങ്ങളിൽ നിന്ന് ഈ സഹോദരനെ കുറിച്ചുള്ള ഒരു ഏകദേശ രൂപം നമുക്ക് ലഭിക്കുന്നു. പകലത്തെ അദ്ധ്വാനത്തിനു ശേഷം വയലിൽ നിന്നും വരുന്ന ഈ മകൻ താനറിയാതെ തൻെറ ഭവനത്തിൽ നടന്നു കൊണ്ടിരിക്കുന്ന വാദ്യനൃത്താഘോഷങ്ങളും സൽക്കാരങ്ങളും എന്തെന്ന് ബാല്യക്കാരിൽ നിന്നും മനസ്സിലാക്കിയപ്പോൾ ഭവനത്തിനുള്ളിൽ കടപ്പാൻ വൈമനസ്യം കാണിച്ചുകൊണ്ട് പുറത്തു നിൽക്കുന്ന ഒരു ചിത്രമാണ് നമുക്കവിടെ കാണാൻ കഴിയുന്നത്.

തൻെറ മകൻ പുറത്തു നിൽക്കുന്നതായറിഞ്ഞ് അവനെ സാനന്ദം അകത്തേക്ക് ആനയിയ്ക്കുന്നതിനായി ആശ്വാസ വചനങ്ങളുമായി അപേക്ഷിയ്ക്കുന്ന സൗമ്യനായ പിതാവിനോട് വിഘടിച്ച്, രോഷാകുലനായി അകത്തു കടപ്പാൻ മനസ്സില്ലാതെ, പുറത്തു നിൽക്കുന്നു മൂത്ത മകൻ. പിതാവിൻെറ മുതൽ മുഴുവൻ നശിപ്പിച്ച് കൊള്ളരുതാത്തവനായി ജീവിച്ച് വഴി തെറ്റിയ മുടിയൻ പുത്രൻ അകത്തും, പിതാവിൻെറ കൂടെ വസിച്ച് അവൻെറ ഇഷ്ടം ചെയ്തവൻ പുറത്തും. എന്താണീ അവസ്ഥാന്തരത്തിനു കാരണം എന്നു ചിന്തിയ്ക്കാം.

നാം മൂത്ത മകനെക്കുറിച്ചു ചിന്തിയ്ക്കുമ്പോൾ അവൻ ഇരുതോണിയിൽ കാല് വയ്ക്കുന്നവനായിരുന്നു എന്ന് കാണാൻ കഴിയും. ഒരേ സമയം അപ്പനേയും ലോകത്തേയും സ്നേഹിച്ചു. എന്നാൽ ഇളയ മകൻ ഒരേ സമയം ഒന്നു തെരഞ്ഞെടുത്തു. ആദ്യം പിതാവിനെ സ്നേഹിച്ചു, അവനോടു കൂടെ വസിച്ചു. പിതാവിനെ ഉപേക്ഷിച്ചു, ലോകത്തെ സ്നേഹിച്ച്, ലോകത്തിൻെറ പിന്നാലെ പോയി. അതിനുശേഷം, ലോകത്തെ ഉപേക്ഷിച്ച് പിതാവിൻെറ ഭവനത്തിലേക്ക് വന്നു. വി: മത്തായി 6:26 ൽ ''നിങ്ങൾക്ക് രണ്ട് യജമാനന്മാരെസേവിപ്പാൻ കഴിയുകയില്ല.'' എന്ന് കർത്താവ് പഠിപ്പിച്ചു. എന്നാൽ ഇന്ന് സുറിയാനി ക്രിസ്ത്യാനികൾ തിരുവചനം തിരുത്തി കുറിച്ചിരിയ്ക്കുന്നു. ഇന്നു നമുക്ക് ഇതു രണ്ടും കൂടെ സാധിക്കുമെന്ന് നാം തെളിയിച്ചിരിയ്ക്കുന്നു. നാമിന്നു പ്രാർത്ഥനയ്ക്കും ആരാധനയ്ക്കും കൂട്ടായ്മയ്ക്കും ഒക്കെ പോകും, നേർച്ചകളും ദശാംശങ്ങളും വഴിപാടുകളുമൊക്കെ വഴിപോലെ കഴിയ്ക്കും. അതേ സമയം തന്നെ കൈക്കൂലിയും കരിഞ്ചന്തയും കുഴൽപ്പണവും അഴിമതിയും നികുതിവെട്ടിപ്പും എല്ലാം നടത്തും. എന്തിന് ദൈവ ഭക്തിപോലും ഒരു ആദായ സൂത്രമാക്കിയിരിയ്ക്കുന്നു. ഇന്ന് ഓർത്തഡോക്സുകാർക്ക് വിശ്വാസമുണ്ട്, പാരമ്പര്യം ഉണ്ട്, അടിസ്ഥാനമുണ്ട്. കുഞ്ഞുണ്ണി മാഷിൻെറ ഒരു കവിതാശകലം സുറിയാനി ക്രിസ്ത്യാനികളെ സംബന്ധിച്ചിടത്തോളം വളരെ അർത്ഥവത്തായിരിക്കുന്നു.

''യേശുവിലാണെൻ വിശ്വാസം
കീശയിലാണെൻ ആശ്രയം''.

പിതാവിനോടുകൂടി വസിക്കുന്നവൻ പിതാവിൻെറ ഹിതമനുസരിച്ച് വിധേയപ്പെടണം. സാരാംശത്തിൽ സമനായ യേശുതമ്പുരാൻ ജഢധാരണം ചെയ്ത് പുത്രത്വം സ്വീകരിച്ചപ്പോൾ ക്രൂശിലെ മരണത്തോളം അനുസരണയുള്ളവനായി പിതാവിൻെറ ഇഷ്ടത്തിനു വിധേയനായി പിതൃപുത്രബന്ധത്തിൻെറ പവിത്രത മനസ്സിലാക്കിതന്നു. നാമിന്നു മൂത്ത പുത്രനെപ്പോലെ പിതാവിനോടു കൂടെ വസിച്ചുകൊണ്ട്, പിതാവിൻെറ ഇഷ്ടം അനുസരിക്കാതെ മറുതലിച്ച് ജീവിക്കുകയാണ്. കരുണയും ദയയും സഹാനുഭൂതിയും ഇല്ലാതെ സ്വന്തം താൽപര്യങ്ങൾക്കും നേട്ടങ്ങൾക്കും അല്പമെങ്കിലും കോട്ടം സംഭവിച്ചേക്കുമെന്നുള്ള ഭയത്താൽ വഴിതെറ്റിപോയിട്ടും തിരികെ വന്ന മകനെ സ്വീകരിക്കുന്ന പിതാവിൻെറ സന്തോഷത്തിൽ പങ്ക് ചേരുവാൻ പോലും മടി കാണിയ്ക്കുന്ന സങ്കുചിത മനസ്സിൻെറ ഉടമകളല്ലേ നാം?....

ഈ മൂത്ത സഹോദരൻ പിതാവിനോടുകൂടെ വസിച്ചെങ്കിലും പശ്ചാത്താപം ഇല്ലാത്തവനായിരുന്നു. ഇന്നു യേശുവിൽ വിശ്വസിക്കുന്ന നാം കൂദാശകളും ആരാധനയും അനുഷ്ടിച്ച് ഭക്തിയുടെ പരിവേഷം ധരിച്ചുകൊണ്ട് പശ്ചാത്താപമില്ലാതെ ജീവിക്കുന്ന ഒരു സമൂഹമായി മാറിയിരിക്കുന്നു. ആണ്ടുകുമ്പസാരത്തിൻെറ പോലും ആവശ്യമില്ല. ഹൂസോയോ പ്രാപിയ്ക്കുന്നതു തന്നെ അധികമാണെന്ന് കരുതി വി: കുർബ്ബാന കൊള്ളാൻ വെമ്പൽ കൊള്ളുന്ന ഒരുകൂട്ടം വിശ്വാസികളാണിന്നു മലങ്കര സഭയ്ക്കുള്ളത്. അനുതപിയ്ക്കുന്ന പാപിയെ ചൊല്ലി സ്വർഗ്ഗം സന്തോഷിക്കും. പിതാവ്

സന്തോഷത്തോടെ അവനെ സ്വീകരിക്കും. അനുതാപമില്ലാത്ത നീതിമാന്മാരെ അല്ല, അനുതാപഹൃദയത്തോടെ തിന്മകളെ ഓർത്തു കരയുന്ന, ചെയ്തുപോയ തെറ്റിനെ തിരുത്തി, തിരിച്ചു വരുന്ന പാപികളെയാണിന്നാവശ്യം.

പിതാവിന്റെ കൂടെ വസിച്ചിട്ടും പിതാവിന്റെ ഭവനത്തിനെ സന്തോഷ വിരുന്നിൽ പങ്കാളികളാകുവാൻ കഴിയാതെ പുറത്തു നിൽക്കേണ്ടി വന്ന മുടിയൻ പുത്രന്റെ മൂത്ത സഹോദരങ്ങളല്ലേ നാം?

## എത്യോപ്യൻ സഭയുടെ അനുശോചനം

ആഡിസ് അബാബാ: കാലം ചെയ്ത പ. മാത്യൂസ് പ്രഥമൻ ബാവായുടെയും ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെയും ദേഹവിയോഗത്തിൽ എത്യോപ്യൻ സഭ അനുശോചനം രേഖപ്പെടുത്തി. ആഡിസബാബായിലെ ട്രിനിറ്റി ഹാളിൽചേർന്ന സമ്മേളനത്തിൽ എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ പാത്രിയർക്കീസു ബാവാ ആദ്ധ്യക്ഷം വഹിച്ചു. പ്രസിദ്ധ ചിന്തകനും ദൈവശാസ്ത്രജ്ഞനുമായ ഗ്രിഗോറിയോസ് തിരുമേനി എത്യോപ്യൻ സഭയെയും രാജ്യത്തെയുംവളരെയധികം സ്നേഹിച്ചിരുന്നുവെന്നും അദ്ദേഹം എത്യോപ്യയുടെ ഒരു മകനേപ്പോലെ കരുതപ്പെട്ടിരുന്നു എന്നും രാജ്യത്തിനും സഭയ്ക്കും നൽകിയിട്ടുള്ള സേവനങ്ങൾ വളരെ ആയിരുന്നു എന്നും പാത്രിയർക്കീസു ബാവാ പറഞ്ഞു. ലോകസമാധാനത്തിനു വേണ്ടി പ്രവർത്തിച്ചിരുന്ന ഒരു വലിയ നേതാവായിരുന്നു ഗ്രിഗോറിയോസ് തിരുമേനിയെന്നും അദ്ദേഹത്തിന്റെ വിയോഗം മൂലമുള്ള വിടവ് നികത്തുവാൻ വളരെ ഏറെ സമയം വേണ്ടിവരുമെന്നും ബാവാ ചൂണ്ടിക്കാട്ടി. 19 ആഡിസബാബായിൽ എത്യോപ്യൻ ചക്രവർത്തി വിളിച്ചു കൂട്ടിയ ഓറിയന്റൽ ഓർത്തഡോക്സ് സഭാ സുന്നഹദോസിൽ മാത്യൂസ്പ്രഥമൻ ബാവാ സംബന്ധിച്ചിരുന്ന വിവരം പാത്രിയർക്കീസു ബാവാ അനുസ്മരിച്ചു. ആഡിസബാ തിയോളജിക്കൽ സെമിനാരി പ്രൊഫസർ ഫാ. സി.ജി. മാത്യു ഗ്രിഗോറിയോസ് തിരുമേനിയുടെ ജീവചരിത്രം ചുരുക്കമായി പ്രസ്താവിക്കുകയും തിരുമേനി ഓർത്തഡോക്സ് സഭകൾക്കു നൽകിയിരുന്ന നേതൃത്വവും സംഭാവനകളും വിശദീകരിക്കുകയും ചെയ്തു. മെത്രാപ്പോലീത്തമാരായ അബൂനാമക്കാറിയോസ്, അബൂനാ ക്രിസ്തോസ്, അബൂനാഗരിമ എന്നിവരും ധാരാളം വൈദികരും അത്മായക്കാരും സമ്മേളനത്തിൽ സംബന്ധിക്കുകയും അനുശോചനം രേഖപ്പെടുത്തുകയും ചെയ്തു.



**Mathew Abraham**
Vattamparambil,
Erumeli

**Third Death Anniversary**
**13-3- 1997**



**P.O. Zachariah,**
Puthenpurackel,
Piravanthoor P.O, Pathanapuram
1922- 1994

***By Sorrowing Family***

# Preparing Colleges for the Twenty First Century (I)

## Emeritus Professor Dr. M. V. Pylee

We are on the threshold of the twenty-first century. At this critical stage of the development of the human race, people as well as institutions are going to face unprecedented challenges. These challenges are not only in quantitative terms but are uniquely different also in qualitative content.

For quite some time now scientists, technologists, experts in informatics and environmentalists have been describing the world as a global village. The human race is no longer earth bound. Going to or even settling down on the moon is no longer a fantasy. Russia and U.S.A already seem to have the capacity to establish and sustain a human settlement on the moon.

We do not have to go London to talk to the Members of Royal Societies. We can have face to face tele conferences with them and even witness complex surgeries conducted by the Fellows of Royal College of Surgeons. Already the East London Guildhall University is working on a Telematics Network Project with two other universities, six local authorities, seven colleges, three training and enterprise councils and supporters from private and voluntary sctors.

India's computer software personnel already maintain upto date medical records for some U.S. hospitals. Stock brokers routinely operate in different time zones creating crises in far off markets. It is possible to offer and accept knowledge instantaneously from any where in the world and goods, services and resuorces are moving across continents in huge quantities so that the very concept of natural advantage in relation to trade and industry has lost its meaning.

So much which was unimaginable in the 50's or even the 70's of the twentieth century has already come to pass. Anyone can see that what is already in the pipeline will transform the world still further in less than twenty years, in ways we cannot fully grasp today. Not only will new technologies and new generations of goods and services come into usage but social institutions, organisational structures and economic systems will also undergo revolutionary changes. As far as one can see, what today is remote, spatially unique and untouched by 'foreign' influences will be under tremendous pressure to change in order to conform to global patterns.

In the twenty-first century, we seem to be poised to witness, perhaps within the first two decades, a revolutionary drama of unprecedented changes brought about by Satellite Communication, Genetic Engineering, Super-conductivity and run-away Consumerism. If such profound techno-economic and socio-cultural changes are going to take place in our global village, we need to consider as to what steps we should take here and now to prepare Indian society to adjust to these changes and still survive as a viable system. In this context, one can hardly over- emphasise the imperative of timely action since development of infrastructure, evolution and adptation of technologies and establishment of functionally effective management systems take considerable time. Therefore, the time to act is now.

## Agenda for Restructuring

In this context it is essential to start thinking earnestly of the manner in which the profound changes of the world order will affect us in India in general and its system of education-specially of higher education, in particular. For instance, what will be the array of mechanics for imparting education and training; how will the the agenda and curricula for research, teaching and extension be determined; wheather the present organisational structure of universities with their neatly defined jurisdictions and their affiliated colleges will stay intact; and would government and its councils, commissions and departments continue to dominate the scene?

No one can say precisely what shape the future events will take globally or with reference to the Indian sub-continent. As far as one can visualise, the future is likely to be so different from the contemporary reality that whatever anyone predicts will be wide off the mark by a very large margin of error. Nonetheless, since India, like everyone else, is irrevocably launched on a journey into unchartered realms, there is no choice but to try and evolve a methodology to plan for a scenario characterised by unforeseen contingencies and an ever present element of uncertainty.

In such circumstances, it would be prudent to start the exercise for perspective planning in relation to education, initially with the outlining only of the contours of various segments of education, particularly undergraduate and post graduate education, within the framework of what passes for Higher education or General education, Technical education, Management education, Medical, Agricultural or Vocational education, will assume in the coming two or three decades. The important thing is not so much to work out the precise details of what is likely to transpire but to understand the dimensional magnitudes and the qualitative orientation of the changes which are likely to take place by the end of the first and the second decades of the next century.

## Multi - Dimensionality of Education

Unlike single purpose activities, planning for education is relatively a much more complex task. This is because education encompasses multifarious objectives ranging from the development of physical and mental and intellectual abilities of the participants to the creation in them the capability to learn on their own, from empirical experience, intuitive perception and speculative thought. Moreover, education is also concerned with the inculcation of values among the participants. All these attributes eventually contribute synergically to the development of a capability and a dynamic world - view which reacts in tune with the demands of an ever - changing physical, technological and societal environment.

In the past, the educational processes were not confronted with the kind of challenges which have to be faced today. Today, technologies are changing much more radically and rapidly than ever before. These technological changes are resulting in changes not only in the tools, the infrastructure and the profiles of work - related activities, but also in organisational structures, demographic profiles and even the concepts associated with national identity and sovereignty.

As would be obvious from the issues raised here nobody knows for sure what

the world of the year 2020 and 2030 will look like. But judging from the rate of change during the last decade, it seems reasonable to state that the twenties and thirties of the 21st century will be different from the contemporary world, by an order of magnitude unprecedented in history. In spite of this forbidding prospect, the educational planners of today have to start thinking of the manner in which the people living in this sub-continent will be able to respond to the challenges most entrants into the portals of colleges and universities will have to face by the time they enter in the twenty first century. If the challenges of the coming decades are going to be quantitatively as well as qualitatively different from contemporary challenges, then the processes and contents of education too will have to be significantly different from what these are today. Obviously the education system has to train people not only for the past and the present; it has to prepare them essentially to meet the challenges of the future. In this context, it is noteworthy that the frontline thinkers in many disciplines are proposing that hereafter research degrees should have a validity of only five years so that revalidation would have to be sought through a suitable refresher/ reorientation course and reappraisal.

Thinking on these lines is no longer in the realm of speculation. Already the mechanics of collecting, documenting, accessing and deliberating over knowledge have begun to undergo a radical change. Anyone can see how the tranquility of millions of homes is being threatened by television, fascimile, E - mail, inter-net, Ciber-space and other satellite based communication technologies. The percentage of people involved in primary, secondary and tertiary activities has undergone a change which nobody could have visualised even in the mid 50's of the 20th century.

## Globalisation and Identities

Given the great impact of globalisation of knowledge, what will happen to the great variety of socio - cultural norms and organisational structures existing in India today? Will the people living within different micro environments, with their own uniquely distinctive lifestyles, be able to retain their individuality and protect their culture and values or will people, every where in India, become the clones of people in the United States, Japan, Germany or some other developed country?

## Inevitability of Structural Change

It is highly unlikely that we will be able to continue either with the policy prescriptions or with the mechanisms for management, planning and programme implementation as these are organised today. It seems highly unlikely that either the state governments or the central government will escape the imperatives of change. It follows, therefore, that the institutions concerned with various levels and kinds of education will also have to undergo radial changes. If this is a reasonable assumption, then a serious effort need to be made to visualise these changes and start working well in advance for preparing for the structural and methodological changes visible on the horizon.

●

കിസ്

# ബൈബിൾ പഠനം - III

## ഫാ. ഒ.പി. വർഗീസ്

**വേദഭാഗം. വി. മത്തായി 8,9 അദ്ധ്യായങ്ങൾ**

1. അവൻ കൈ നീട്ടി അവനെ തൊട്ടു. എനിക്കു മനസ്സുണ്ട് എന്നു കല്പിച്ചു. ആര് ആരെ തൊട്ടു? തൊട്ടപ്പോൾ എന്തു സംഭവിച്ചു?
2. "യിസ്രായേലിൽ കൂടെ ഇത്രവലിയ വിശ്വാസം കണ്ടിട്ടില്ല എന്നു ഞാൻ സത്യമായിട്ടും നിങ്ങളോടു പറയുന്നു" എന്നു കർത്താവു പറഞ്ഞത് ആരെക്കുറിച്ച്.
3. കിഴക്കു നിന്നും പടിഞ്ഞാറുനിന്നും അനേകർ വന്ന് ആരോടെല്ലാം കൂടെ സ്വർഗ്ഗരാജ്യത്തിൽ പന്തിയ്ക്കിരിക്കും?
4. പത്രോസ്ശ്ലീഹാ വിവാഹിതനാണെന്നുള്ളതിനുള്ള ഒരു തെളിവ് പറയുക!
5. കർത്താവ് ദുരാത്മാക്കളെ പുറത്താക്കിയത് എങ്ങനെയാണ്?
6. "അവൻ നമ്മുടെ ബലഹീനതകളെ എടുത്തു, വ്യാധികളെ ചുമന്നു" എന്ന ഭാഗം യശയ്യാ പ്രവചനത്തിൽ എവിടെ പറയുന്നു?
7. യേശുവിന് ഇവിടെ ഒരടിഭൂമിപോലും സ്വന്തമായി ഇല്ലായിരുന്നു എന്നതിന് തെളിവെന്താണ്?
8. യേശു ഉള്ള പടക് കൊടുങ്കാറ്റിൽ അകപ്പെട്ടപ്പോൾ "ഞങ്ങൾ നശിച്ചു പോകുന്നു" എന്നു പറഞ്ഞു ശിഷ്യന്മാർ നിലവിളിച്ചു. കാരണമെന്ത്?
9. യേശു ഗദരേനരുടെ ദേശത്ത് എത്തിയപ്പോൾ ആരെല്ലാമാണ് അദ്ദേഹത്തെ എതിരേറ്റത്? അവർ എവിടെ പാർത്തിരുന്നു.
10. കർത്താവ് അവരെ സൗഖ്യമാക്കിയപ്പോൾ എന്തു സംഭവിച്ചു?
11. സ്വന്തം വിശ്വാസത്തേക്കാൾ മറ്റുള്ളവരുടെ വിശ്വാസത്തിൻെറ ഫലമായി പാപമോചനം കിട്ടിയ ഒരു മനുഷ്യൻെറ കാര്യം കർത്താവു പറഞ്ഞിട്ടുണ്ട്. ആ മനുഷ്യൻ ആര്? ആ വാക്യവും എഴുതുക?
12. ശാസ്ത്രിമാർ യേശുവിൽ ആരോപിക്കുന്ന ദൈവദൂഷണം ഏതാണ്?
13. കർത്തൃശിഷ്യൻ മത്തായിയുടെ തൊഴിൽ എന്തായിരുന്നു?
14. കർത്താവ് ആരെ വിളിക്കുവാനാണ് വന്നത്?
15. "യാഗത്തിലല്ല കരുണയിൽ അത്രേ ഞാൻ പ്രസാദിക്കുന്നത്" എന്ന് ഏതു പ്രവചന പുസ്തകത്തിലാണ് എഴുതിയിരിക്കുന്നത്?

ശരിയുത്തരം അയക്കേണ്ടുന്ന വിലാസം

റവ. ഫാ. ഒ.പി. വർഗീസ്
മാർ പക്കോമിയോസ് മൗണ്ട്
മീമ്പാറ - 682308, എറണാകുളം
**അവസാനതീയതി: 1997 മാർച്ച് 31**

●●●

## ബൈബിൾ പഠനം - 1 (ജനുവരി)

എല്ലാ ചോദ്യങ്ങൾക്കും ശരിയുത്തരം അയച്ചത്:
**Mrs. Annamma Mathai**
H.No 13/70, Netaji Road, Alwaye - 683 101

## ബൈബിൾ പഠനം - 1 (ജനുവരി) ഉത്തരം

1. വിശ്വാസികളുടെ പിതാവ്
2. അബ്രഹാമിൻെറയും ഇസഹാക്കിൻെറയും യാക്കോബിൻെറയും.
3. യാക്കോബ്
4. താമാർ (സ്ത്രീ), ദാവീദ്, ശലോമോൻ, അബ്രഹാം ഇസഹാക്ക്, യാക്കോബ്
5. മുദ്രപടം, വടി, മോതിരം ഇവയാൽ
6. ദാവീദ്, രൂത്ത്
7. 42
9. പരിശുദ്ധാത്മാവിനാൽ
9. മത്തായി 1:22
10. മത്താ. 1:25
11. ഹെറോദാവിൻെറ കാലത്ത് യെഹൂദ്യയിൽ
12. യഹൂദന്മാരുടെ രാജാവ്
13. യേശു യഹൂദ്യയിലെ ബേത്ത്ലഹേമിൽ ജനിക്കും എന്നു പറയുവാൻ
14. കിഴക്ക് ആകാശത്തു കണ്ട "നക്ഷത്രം"
15. രണ്ടു വയസ്സിൽ താഴെയുള്ള ശിശുഹത്യ
16. പൊന്ന്, മൂര്, കുന്തിരിക്കം
17. പൊന്ന്- രാജത്വം, മൂര് - പ്രവാചകത്വം കുന്തിരിക്കം - പൗരോഹിത്യം

# സഭാവിശ്വാസ - പഠനപംക്തി

ഫാ. ഡോ. കെ.എൽ. മാത്യു വൈദ്യൻ

IV. യേശുക്രിസ്തുവിൻെറ പൗരോഹിത്യം അഹറോൻെറ പൗരോഹിത്യ ക്രമപ്രകാരമുള്ളതാണോ മൽക്കിസദേക്കിൻെറ പൗരോഹിത്യ ക്രമപ്രകാരമുള്ളതാണോ?

ബൈബിളിലെ ഉത്തരം രണ്ടു ക്രമത്തിലും ഉള്ളതാണെന്നു തന്നെ.

എബ്രായർ 9: 11, 12 ''ക്രിസ്തുവോ വരുവാനുള്ള നന്മകളുടെ മഹാപുരോഹിതനായിവന്നിട്ടു: കൈപ്പണിയല്ലാത്തതായി എന്നു വച്ചാൽ ഈ സൃഷ്ടിയിൽ ഉൾപ്പെടാത്തതായി വലിപ്പവും തികവുമേറിയ ഒരു കൂടാരത്തിൽ കൂടി ആട്ടുകൊറ്റന്മാരുടെയും പശുക്കിടാക്കളുടെയും രക്തത്താലല്ല, സ്വന്തരക്തത്താൽത്തന്നേ ഒരിക്കലായിട്ടു വിശുദ്ധ മന്ദിരത്തിൽ പ്രവേശിച്ചു എന്നേക്കുമുള്ളോരു വീണ്ടെടുപ്പു സാധിപ്പിച്ചു.''

യേശുക്രിസ്തു അഹറോൻെറ കുലത്തിലല്ലാ ജനിച്ചതെങ്കിലും തൻെറ സ്വയബലിമൂലം പഴയ നിയമയാഗം നിറവേറിയതിനാൽ അത് അഹറോൻെറ ക്രമപ്രകാരമുള്ള പൗരോഹിത്യമാണ്.

എബ്രായർ 5:6. ''അങ്ങനെ മറ്റൊരേടത്തും നീ മല്ക്കീസദേക്കിൻെറ ക്രമപ്രകാരം എന്നേക്കും ഒരു പുരോഹിതൻ എന്നു പറയുന്നു.''

ഈ വാക്യങ്ങൾ അനുസരിച്ച് അഹറോൻെറയും മൽക്കീസദേക്കിൻെറയും ക്രമപ്രകാരമുള്ള പൗരോഹിത്യമാണ് ക്രിസ്തുവിൻേറത്.

V. മേൽപട്ടക്കാരൻ, പട്ടക്കാരൻ, ശെമ്മാൻ എന്നിങ്ങനെ മൂന്നു സ്ഥാനികൾ സഭയിലുള്ളതിൻെറ അടിസ്ഥാനമെന്താണ്?

മൂന്നു തരത്തിലുള്ള സഭാ നേതൃത്വസ്ഥാനികളെക്കുറിച്ച് ബൈബിളിൽ കാണുന്നുണ്ട്. പുതിയ നിയമം എഴുതപ്പെട്ട ഗ്രീക്ക് ഭാഷയിലെ മൂന്നു വാക്കുകളാണവ.

1. Episcopos അഥവാ ബിഷപ്പ്.

എപ്പിസ്കോപ്പാ എന്ന് സുറിയാനിയിലും മലയാളത്തിലും ഉപയോഗിക്കുന്നു.

2. Presbuteros അഥവാ പുരോഹിതൻ (Priest).

3. Diakonos അഥവാ ഡീക്കൻ.

സുറിയാനിയിൽ ശെമ്ശാനോ എന്നും മലയാളത്തിൽ ശെമ്മാശൻ എന്നും ഉപയോഗിക്കുന്നു.

താഴെപ്പറയുന്ന വാക്യങ്ങളിലും ഈ പദങ്ങൾ ഉപയോഗിച്ചിരിക്കുന്നു.

ഫിലി. 1:1. ക്രിസ്തുവിൻെറ ദാസന്മാരായ പൗലോസും തിമോത്തിയോസും ഫിലിപ്പിയിൽ ക്രിസ്തുയേശുവിലുള്ള സകല വിശുദ്ധന്മാർക്കും അദ്ധ്യക്ഷന്മാർക്കും ശുശ്രൂഷകന്മാർക്കും കൂടെ എഴുതുന്നത്.

ഈ വാക്യത്തിൽ എപ്പിസ്കോപ്പാ എന്നാണ് കാണുന്നത്. അദ്ധ്യക്ഷൻ എന്ന മലയാള പരിഭാഷ തെറ്റാണ്. Episcopos, Diakons എന്നീ രണ്ടു സ്ഥാനികളെ ഇവിടെ പരാമർശിക്കുന്നു.

യാക്കോബ് 5:14. ''നിങ്ങളിൽ ദീനമായി കിടക്കുന്നവൻ സഭയിലെ മൂപ്പന്മാരെ വരുത്തട്ടെ. അവർ കർത്താവിൻെറ നാമത്തിൽ അവനെ എണ്ണ പൂശി അവനു വേണ്ടി പ്രാർത്ഥിക്കട്ടെ.'' ഇവിടെ Presbuteros എന്ന പദമാണ് മൂപ്പൻ എന്ന് തെറ്റായി പരിഭാഷപ്പെടുത്തിയിരിക്കുന്നത്. എണ്ണ പൂശി സുഖപ്പെടുത്തുവാൻ അധികാരമുള്ള പുരോഹിതൻ ആണ് ഇവിടെ Presbuteros. വെറും മൂപ്പൻ അല്ല.

1 തിമോ. 5:17. ''നന്നായി ഭരിക്കുന്ന മൂപ്പന്മാരെ, പ്രത്യേകം വചനത്തിലും യോഗ്യരായി എണ്ണുക.'' ഇവിടെയും മൂപ്പന്മാർ Presbuteros അഥവാ പുരോഹിതന്മാർ തന്നെ.

1 തിമോ. 5:19. ''രണ്ടു മൂന്നു സാക്ഷികൾ മുഖേനയല്ലാതെ ഒരു മൂപ്പൻെറ നേരെ അന്യായം എടുക്കരുത്.'' ഇവിടെയും മൂപ്പൻ Presbuteros അഥവാ പുരോഹിതൻ തന്നെ.

ബൈബിളിൽ കാണുന്ന ഈ മൂന്നു സ്ഥാനികളെ ഇന്ന് സെക്ടേറിയൻ സഭാവിഭാഗക്കാർ ഉപേക്ഷിച്ചിരിക്കുന്നത് കഷ്ടം തന്നെ.

വാർത്തകൾ

# പള്ളികൂദാശകൾ

**മെഴുവേലി:** പുതുതായി പണി കഴിപ്പിച്ച മെഴുവേലി ഹോളി ഇന്നസൻറ് പള്ളിയുടെ കൂദാശ ജനുവരി 8,9 തീയതികളിൽ പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിലും നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ്, ഭദ്രാസന മെത്രാപ്പോലീത്താ മാർ അത്താനാസ്യോസ്, ഡോ.മാത്യുസ് മാർ സേവേറിയോസ് എന്നീ തിരുമേനിമാരുടെ സഹകരണത്തിലും നടത്തി.

കൂദാശക്ക് എത്തിയ തിരുമേനിമാർക്ക് ഹംസരഥത്തിൽ ഗജവീരന്മാരുടെ അകമ്പടിയോടുകൂടെ ഒരു വമ്പിച്ച സ്വീകരണം നൽകി. 8-ാം തീയതി സന്ധ്യാപ്രാർത്ഥനയെ തുടർന്ന് കൂദാശയുടെ പ്രഥമ ഭാഗവും 9-ാം തീയതി രാവിലെ നമസ്കാരത്തെ തുടർന്ന് കൂദാശയുടെ രണ്ടാം ഭാഗവും പൂർത്തിയാക്കിയ ശേഷം പ. ബാവാ തിരുമനസ്സിലെ പ്രഥാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബാനയും നടത്തി. പുതിയ പള്ളിക്ക് വലിയ പള്ളി എന്ന ബഹുമതിയും പ. ബാവാ പ്രഖ്യാപിച്ചു.

**മല്ലപള്ളി:** പുതുക്കി പണികഴിപ്പിച്ച മല്ലപള്ളി സെ.ജോൺസ് ബഥനി പള്ളിയുടെ കൂദാശ പ. ബാവാ തിരുമേനി 1996 ഡിസംബർ 27, 28 തീയതികളിൽ നിർവ്വഹിച്ചു. ഇടവക മെത്രാപ്പോലീത്താ മാർ ഒസ്താത്തിയോസ്, തോമസ് മാർ അത്താനാസ്യോസ്, മാത്യൂസ് മാർ സേവേറിയോസ്, മാർ പക്കോമിയോസ് എന്നീ തിരുമേനിമാർ സഹകാർമ്മികരായിരുന്നു.

വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ ഇടവകയായ ഈ പള്ളിയിൽ സ്ഥാപിക്കുന്നതിന് കോട്ടയം പഴയ സെമിനാരിയിൽ തിരുമനസ്സിലെ കബറുങ്കൽ നിന്നും തിരുശേഷിപ്പും ദീപശിഖയും 26-ാം തീയതി ആഘോഷപൂർവ്വം കാണ്ടുവന്നു.

**കാര്യമ്പാടി:** ഇവിടെ പുതുക്കി പണികഴിപ്പിച്ച ഓർത്തഡോക്സ് പള്ളികൂദാശയും പെരുന്നാളും ജനുവരി 9,10 തീയതികളിൽ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, കുറിയാക്കോസ് മാർ ക്ലീമിസ് എന്നീ തിരുമേനിമാരുടെ കാർമ്മികത്വത്തിൽ നടന്നു. 9-ാം തീയതി നടന്ന സാംസ്കാരിക സമ്മേളനം തീമോത്തിയോസ് തിരുമേനി ഉദ്ഘാടനം ചെയ്തു. മാർ ക്ലീമിസ് തിരുമേനി അദ്ധ്യക്ഷനായിരുന്നു. സഭാ ട്രസ്റ്റി ഫാ. മത്തായി നൂറനാൽ, എം.എൽ.എ രാമചന്ദ്രൻ, പൗലൂസ് കോറെപ്പിസ്കോപ്പ, പഞ്ചായത്തു പ്രസിഡൻറ് ഒ.വി. അപ്പൻ, പ്രൊഫ. കെ.പി. ജോണി തുടങ്ങിയവർ പ്രസംഗിച്ചു.

**പാമ്പാടി:** കെ.ജി. കോളജിനോടനുബന്ധിച്ച് പാമ്പാടി തിരുമേനിയുടെ നാമത്തിൽ പണികഴിപ്പിച്ച ചാപ്പലിൻെറ കൂദാശയും കൗൺസലിംഗ് സെൻററിൻെറ ഉദ്ഘാടനവും ഫെ. 7-ാം തീയതി ഇടവക മെത്രാപ്പോലീത്താ മാർ ഈവാനിയോസ് കോളജ് മാനേജർ പീലിപ്പോസ് മാർ യൗസേബിയോസ് എന്നീ തരുമേനിമാർ നിർവ്വഹിച്ചു. രാവിലെ ഈവാനിയോസ് തിരുമേനി ചാപ്പൽ കൂദാശ കഴിഞ്ഞ് വി. കുർബ്ബാന അർപ്പിച്ചു. തുടർന്ന് ചേർന്ന സമ്മേളനത്തിൽ വച്ചാണ് യൗസേബിയോസ് തിരുമേനി കൗൺസലിംഗ് സെൻറർ ഉദ്ഘാടനം ചെയ്തത്. ഉമ്മൻചാണ്ടി എം.എൽ.എ, സജി ഓലിക്കര, പഞ്ചായത്തു പ്രസിഡൻറ്, കോളജ് യൂണിയൻ ചെയർമാൻ എന്നിവർ പ്രസംഗിച്ചു. ചാപ്പലിൽ സ്ഥാപിച്ചിട്ടുള്ള പാമ്പാടി തിരുമേനിയുടെയും പ. മാത്യൂസ് പ്രഥമൻ ബാവായുടെയും എണ്ണഛായ ചിത്രം സഭാ ട്രസ്റ്റി പി.സി. ഏബ്രഹാം അനാവരണം ചെയ്തു. ചിത്രങ്ങൾ അനാവരണം ചെയ്യുന്നതിന് ദയറാ മാനേജർ പി.സി. യോഹന്നാൻ റമ്പാച്ചൻ ട്രസ്റ്റിയെ ക്ഷണിച്ചു. പ്രിൻസിപ്പാൾ ടൈറ്റസ് വർക്കി സ്വാഗതവും, ഫാ. പി.എം. ഫിലിപ്പ് കൃതജ്ഞതയും പറഞ്ഞു. കെ.ജി. കോളജ് പാഠ്യവിഷയത്തിൽ ഉന്നത നിലവാരം പുലർത്തിയതിന് അദ്ധ്യാപകർക്കു മാർ ഈവാനിയോസ് തിരുമേനി നൽകിയ ലഘുസൽക്കാരത്തിൽ പ്രശസ്താതിഥികളും സംബന്ധിച്ചു.

**വകയാർ:** പുതുതായി പണികഴിപ്പിച്ച വകയാർ സെ. മേരീസ് പള്ളികൂദാശ ജനുവരി 27, 28 തീയതികളിൽ പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തപ്പെട്ടു. നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ് ഇടവക മെത്രാപ്പോലീത്താ മാർ യൗസേബിയോസ്, മാർ ക്ലീമിസ്, മാർ പക്കോമിയോസ് എന്നീ തിരുമേനിമാർ സഹകാർമ്മികത്വം വഹിച്ചു. പള്ളികൂദാശയോടനുബന്ധിച്ച് ഇടവകയുടെ പ്ലാറ്റിനം ജൂബിലിയും ആഘോഷിച്ചു. ജൂബിലി സമ്മേളനത്തിൽ പ. ബാവാ തിരുമേനി ആദ്ധ്യക്ഷം

വഹിച്ചു. മന്ത്രി പി. ജെ. ജോസഫ് ഉദ്ഘാടനം നിർവഹിച്ചു. മാർ ക്രിസോസ്റ്റ്, മാർ ക്ലീമിസ്, മാർ യൗസേബിയോസ് എന്നീ തിരുമേനിമാരും രാഷ്ട്രീയ സാമൂഹിക നേതാക്കളും ആശംസാ പ്രസംഗം നടത്തി.

**കുരോപ്പട:** പുതുക്കി പണികഴിപ്പിച്ച കുരോപ്പട സെ. ജോൺസ് പള്ളിക്കൂദാശ ജനുവരി 31, ഫെബ്രുവരി 1 തീയതികളിൽ നടത്തി. പ. കാതോലിക്കാ ബാവാ മുഖ്യകാർമ്മികനായിരുന്നു. ഇടവക മെത്രാപ്പോലീത്താ മാർ ഈവാനിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ് എന്നീ തിരുമേനിമാർ സഹകാർമ്മികത്വം വഹിച്ചു.

**മുള്ളനിക്കാട്:** 79 വർഷം പിന്നിട്ട മുള്ളനിക്കാട് സെ. മേരീസ് പള്ളി പുതുക്കി പണിതതിന്റെ കൂദാശ പ. കാതോലിക്കാ ബാവാ തിരുമേനി ഭദ്രാസനാധിപൻ മാർ യൗസേബിയോസ്, കുറിയാക്കോസ് മാർ ക്ലീമിസ് എന്നീ തിരുമേനിമാരുടെ സഹകരണത്തിൽ 1997 ഫെ. 3, 4 തീയതികളിൽ നിർവ്വഹിച്ചു. 3-ാം തീയതി 4 മണിക്ക് പ. ബാവാ തിരുമേനി ഓമല്ലൂർ കുരിശു കവലയിൽ എത്തിയപ്പോൾ പൗരാവലി പ്രത്യേകം സ്വീകരണം നൽകി. തുടർന്ന് ഹംസരഥത്തിൽ ഉപവിഷ്ടരായ തിരുമേനിമാർക്ക് മുള്ളനിക്കാട് പള്ളിവരെ ഉജ്ജ്വലമായ ഒരു സ്വീകരണമാണ് നൽകിയത്. 3-ാം തീയതി സന്ധ്യനമസ്കാരത്തിനുശേഷം പള്ളികൂദാശയുടെ പ്രഥമ ശുശ്രൂഷ നടത്തപ്പെട്ടു. 4-ാംതീയതി രാവിലെ പള്ളിക്കൂദാശ പൂർത്തിയാക്കിയ ശേഷം തിരുമേനിമാർ വി. മൂന്നുമ്മേൽ കുർബ്ബാന അർപ്പിച്ചു. ഉച്ചകഴിഞ്ഞ് പൊതുസമ്മേളനവും നടത്തപ്പെട്ടു.

**മല്ലപ്പള്ളി:** പുതുതായി നിർമ്മിച്ച ആനിക്കാട് പെരുംമ്പെട്ടിമൺ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ1997 ഫെബ്രുവരി 5,6 തീയതികളിൽ നിയുക്ത കാതോലിക്കാ തോമസ്സ് മാർ തീമോത്തിയോസ്, ഗീവർഗ്ഗീസ്സ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ സേവേറിയോസ് തുടങ്ങിയ മെത്രാപ്പോലീത്താമാരുടെ കാർമ്മികത്വത്തിൽ നടത്തപ്പെട്ടു.

കവുളിമാവ് ജംഗ്ഷനിൽ നിന്നും ഹംസരഥത്തിൽ അഭിവന്ദ്യ തിരുമേനിമാരെ എതിരേറ്റു. നൂറുകണക്കിന് ആളുകൾ സ്വീകരണത്തിൽ പങ്കെടുത്തു. തുടർന്ന് 35 വർഷം ഇടവക വികാരിയായി സേവനമനുഷ്ഠിച്ച ഫാ. മാത്യൂസ് പുരയ്ക്കലിനെ പൊന്നാട അണിയിച്ച് മംഗളപത്രം നൽകി. കൂദാശയോടനുബന്ധിച്ച് സമൂഹസദ്യയും നടത്തപ്പെട്ടു.

## കുരിശു കൂദാശ

കുറ്റപ്പുഴ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിവകയായി ചുമത്രെ പരിശുദ്ധ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ നാമത്തിൽ ശ്രീ. ജോർജ് സി. മണലേത്ത് തന്റെ മാതാവിന്റെ ഓർമ്മയ്ക്ക് സംഭാവനയായി പണിതീർത്ത കുരിശിൻ തൊട്ടിയുടെ കൂദാശ 1996 ഡിസംബർ 22-ാം തീയതി 11.30ന് ബോംബെ ഭദ്രാസനത്തിന്റെ സഹായ മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ കൂറിലോസ് തിരുമനസു കൊണ്ട് നിർവഹിച്ചു. തുടർന്നു ചേർന്ന സമ്മേളനത്തിൽ തിരുമേനി അദ്ധ്യക്ഷം വഹിച്ചു. മുനിസിപ്പൽ ചെയർ പേഴ്സൺ എം.കെ. സരോജനിയമ്മ, കൗൺസിലർ ശ്യാമള രംഗനാഥൻ, തോമസ്, ചെല്ലപ്പൻ, ഡോ. ജോർജു മാത്യു എന്നിവർ പ്രസംഗിച്ചു. ജേക്കബ് വഞ്ചിപ്പാലം സ്വാഗതവും വികാരി ഫാ. കെ.വി തോമസ് കൃതജ്ഞതയും പറഞ്ഞു.

## പട്ടംകൊട

ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ പാമ്പാടി മാർ കുറിയാക്കോസ് ദയറാ ചാപ്പലിൽ വച്ച് 1947 ജനുവരി 4-ാം തീയതി വെള്ളൂർ മല്ലിക്കുപ്പിൽ ജീൻ ആൻഡ്രൂസിനും, മീനടം ആറ്റുപുറത്ത് എ.വി. വർഗീസിനും പരിയാരം കൊച്ചുപുരയ്ക്കൽ മാത്യു കെ. ജോണിനും യൗപ്പിദ്യക്ക് നോപട്ടം നൽകി. ഡോ. മാത്യൂസ് മാർ സേവറിയോസ്മെത്രാപ്പോലീത്ത സഹകാർമ്മികനായിരുന്നു.

## ശിലാസ്ഥാപനം

ചെങ്കുളം: പുതുക്കി പണിയുന്ന ചെങ്കുളം സെ. ജോർജ് പള്ളിയുടെ ശിലാസ്ഥാപനം പ. കാതോലിക്കാബാവാ നിർവ്വഹിച്ചു. ഇടവക മെത്രാപ്പോലീത്ത മാർ എപ്പിഫാനിയോസ് തിരുമേനിയും സന്നിഹിതനായിരുന്നു.

## പാക്കിൽ

സെ. മേരീസ് സെനിയോൽ പള്ളി പുതുക്കിപണിയുന്നതിന്റെ ശിലാസ്ഥാപനം പ. കതോലിക്കാ ബാവാ 26-12-96ൽ നിർവ്വഹിച്ചു. രാവിലെ ഇടവക മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി കുർബാന അർപ്പിച്ചു.

തുടർന്ന് ഈവാനിയോസ് തിരുമേനിയുടെ ആദ്ധ്യക്ഷതയിൽ ചേർന്ന പൊതുസമ്മേളനത്തിൽ വച്ച് ദൈവാലയ നിർമ്മാണഫണ്ടിന്റെ ഉദ്ഘാടനം പ. ബാവാ നിർവ്വഹിച്ചു. ഫാ. വി.എം. ഗീവർഗീസ്, ഫാ. ജോർജ് പാറയിൽ, ഫാ. കുര്യാക്കോസ് മുലയിൽ, ഫാ. ജേക്കബ് ജോസ്, ഫാ. വി.എൻ. ഏബ്രഹാം, സഖറിയാ കുര്യൻ എന്നിവർ ആശംസാ പ്രസംഗം നടത്തി. വികാരി ഫാ.സഖറിയ പണിക്കശ്ശേരി സ്വാഗതവും എം.എം.തോമസ് കൃതഞ്ജതയും പറഞ്ഞു. ●

## നോമ്പ്, ഹാശാ നമസ്ക്കാരം
### ഗദ്യം

യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ തർജ്ജമ ചെയ്ത വലിയ നോമ്പിലെയും കഷ്ടാനുഭവ ആഴ്ചയിലെയും നമസ്ക്കാരവും (ഗദ്യം), കഷ്ടാനുഭവ ആഴ്ചയിലെ പ്രമിയോനും വിൽപനയ്ക്കു തയാറായിരിക്കുന്നു. വില യഥാക്രമം 35 രൂപയും 50 രൂപയുമാണ്.

ആവശ്യക്കാർ ബന്ധപ്പെടുക,

സെക്രട്ടറി, എം. ഓ.സി. പബ്ലിക്കേഷൻസ്
കാതോലിക്കേറ്റ് അരമന, ദേവലോകം പി.ഒ.
കോട്ടയം ജില്ല - 686 038

## ഓർത്തഡോക്സ് കൺവൻഷൻ

അടൂർ: കൊല്ലം ഭദ്രാസന സുവിശേഷസംഘം അടൂർ മേഖലയിലെ പള്ളികളുടെ ആഭിമുഖ്യത്തിൽ നടത്തുന്ന കൺവൻഷൻ ഫെബ്രുവരി 16 മുതൽ 18വരെ പാണംതുണ്ടിൽ ആഡിറ്റോറിയത്തിൽ നത്തി. മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത ഫാ. ജി. ജോൺ, ഫാ. ഒ. തോമസ്, ഫാ. വിത്സൺ എന്നിവർ പ്രസംഗിച്ചു. അടൂർ, ആനന്ദപ്പള്ളി എന്നീ ജംഗ്ഷനിൽ പരസ്യയോഗവും നടത്തി. കൺവൻഷൻെറ നടത്തിപ്പിന് മേഖലാ പ്രസിഡൻറ് ഫാ. സി. തോമസ് അറപ്പുരയിലിൻെറ അധ്യക്ഷതയിൽ കൂടിയ യോഗത്തിൽ ഫാ.ജോർജ് വർഗീസും, ഫാ. സൈമൺ ലൂക്കോസ്, ഫാ. അലക്സാണ്ടർ കൂടാരത്തിൽ,രാജു പാണംതുണ്ടിൽ എന്നിവരടങ്ങിയ കമ്മറ്റി സേവനം അനുഷ്ഠിച്ചു.

## ജീർണ്ണോദ്ധാരണത്തിനു സഹായിക്കുക
### മാർ ക്ലീമിസ് മെത്രാപ്പോലീത്താ

സുൽത്താൻ ബത്തേരി ഭദ്രാസനത്തിൽ കണ്ണൂർ ജില്ലയിലെ ഇരുപത് കുടുംബങ്ങൾ മാത്രമുള്ള ഒരു ചെറിയ പള്ളിയാണ് കിളിയന്തറ സെൻറ് തോമസ് ആൻഡ് സെൻറ് മേരീസ് പള്ളി. 50 വർഷം പഴക്കമുള്ള പള്ളി ജീർണിച്ച് ഉപയോഗയോഗ്യമല്ലാതായി. പുതുക്കി പണി ആരംഭിച്ചിരിക്കയാണ്. ഏറ്റം ചെറിയ തോതിൽ പണിതാലും 5 ലക്ഷം രൂപയെങ്കിലുമാകും. ജീർണിച്ച് ചിതലു പിടിച്ച ബലഹീനമായ പള്ളിയിൽ ആരാധന നടത്തുവാൻ നിർവ്വാഹമില്ലാത്തതുകൊണ്ട് കെട്ടിടത്തിൻെറ വരാന്തയിലാണ് ഇപ്പോൾ ആരാധന നടത്തുന്നത്.

ഈ പ്രത്യേക സാഹചര്യത്തിലാണ് സൻമനസ്സുള്ള സഭാംഗങ്ങളോട് നാം അഭ്യർത്ഥിക്കുന്നത്. പള്ളി പണിക്കായി വികാരി ഫാ. ഡോ. വി. ശമുവേൽ പ്രസിഡൻറായി ഒരു കമ്മറ്റിയേയും നാം നിയമിച്ചിട്ടുണ്ട്. നിങ്ങളുടെ സംഭാവനകൾ Canara Bank ൻെറ Iritty Branch -ലെ A/c No. 20655/ 68 ലേക്ക് ചെക്കായോ D.D. ആയോ എടുത്ത് വികാരിയുടെ പേർക്ക് St. Thomas Orthodox church, Kelianthara, Cannore District, Wynad Kerala എന്ന അഡ്രസിൽ അയച്ചാൽ മതി.

## മാക്കാംകുന്നു കൺവൻഷൻ
### 80-ാം സമ്മേളനം

പത്തനംതിട്ട: എല്ലാവർഷവും മൂന്നു നോമ്പു കാലത്ത് മാക്കാംകുന്നു പള്ളി മൈതാനത്തു വച്ചു നടത്തി വരുന്ന മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷൻ ഈ വർഷം 1997 ജനുവരി 19 മുതൽ 22 വരെ ഭക്തി നിർഭരമായി നടത്തപ്പെട്ടു. 19-ാം തീയതി ഞായറാഴ്ച നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ് തിരുമേനി വി. കുർബ്ബാനയ്ക്കുശേഷം കൺവൻഷൻ ഉദ്ഘാടനം ചെയ്തു. വൈകിട്ട് കുറിയാക്കോസ് മാർ ക്ലീമ്മീസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ ഫാ. ഓ. തോമസ് പ്രസംഗിച്ചു. 20-ാം തീയതി രാവിലെ 9 മണിക്ക് മാർ യൗസേബിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽ പ. കാതോലിക്കാ ബാവാ അനുഗ്രഹ പ്രഭാഷണം നടത്തി. ഫാ. റ്റി.ജെ ജോഷ്വാ സുവിശേഷ പ്രസംഗം ചെയ്തു. ഉച്ചകഴിഞ്ഞ് ഡോ. സ്തേപ്പാനോസ് മാർ തേവോദോസ്യോസ് തിരുമേനി പ്രസംഗിച്ചു. 3മണിക്ക് ഫാ. ജോസഫ് സാമുവേലും 7ന് പ്രൊഫ. ടൈറ്റസ് വർക്കിയും പ്രസംഗിച്ചു. 22-ാം തീയതി മാർ യൗസേബിയോസ് തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. ഉച്ചകഴിഞ്ഞു നടന്ന ആദ്ധ്യാത്മിക സമ്മേളനത്തിൽ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയും കുടുംബ നവീകരണ സമ്മേളനത്തിൽ ഡോ. അലക്സാണ്ടർ ജേക്കബ് ഐ.പി.എസും പ്രസംഗിച്ചു. ഇടവക മെത്രാപ്പോലീത്താ ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടെ ആശീർവാദത്തോടു കൂടി കൺവൻഷൻ 22-ാം തീയതി 8.30 (p.m.) അവസാനിച്ചു. കൺവൻഷനോടനുബന്ധിച്ചു നടന്ന ധ്യാന പ്രസംഗങ്ങൾക്ക് ഫാ. മർക്കോസ് ജോസഫ്, ഫാ. പി.എൽ. പോൾ, ഫാ. വി.എം. ജയിംസ് എന്നിവർ നേതൃത്വം നൽകി. 18-ാം തീയതി ചേർന്ന വനിതാ സമ്മേളനത്തിൽ മാർ പക്കോമിയോസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. മിസ്സിസ് അക്കാമ്മ പോൾ പ്രസംഗിച്ചു.

## ഫാ. കെ.എം. ജോർജ്ജിന് അവാർഡ്



പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ മറിയാമ്മ മെമ്മോറിയൽ എൻഡോവ്മെൻറ് ഏർപ്പെടുത്തിയിട്ടുള്ള അവാർഡിന് (1996) ഓർത്തഡോക്സ് വൈദിക സെമിനാരി വൈസ് പ്രസിൻസിപ്പാൾ റവ. ഫാ.ഡോ.കെ.എം. ജോർജ്ജ് തെരഞ്ഞെടുക്കപ്പെട്ടു. ബ. അച്ചൻ രചിച്ച "The Silent Roots" എന്ന പുസ്തകമാണ് അവാർഡിന് ബ.അച്ചന് അർഹത നൽകിയത്. പ്രസ്തുത അവാർഡ് വൈദിക സെമിനാരി ഓഡിറ്റോറിയത്തിൽ ചേർന്ന പൊതുസമ്മേളനത്തിൽ വച്ച് പ. കാതോലിക്കാ ബാവാ തിരുമേനി ബ. അച്ചനു സമ്മാനിച്ചു. ഫാ. റ്റി.ജെ. ജോഷ്വാ അവതരണ പ്രസംഗം നടത്തി. പോൾ മണലിൽ പ്രശംസാപത്രം വായിച്ചു. സി.എസ്. എസ് സെക്രട്ടറി റവ. റ്റി.എം.ഫിലിപ്പ് ആശംസകൾനേർന്നു. "The Silent Roots" എന്ന പുസ്തകത്തിൻെറ മലയാള പതിപ്പിൻെറ പ്രകാശനം മലയാള മനോരമ അസ്സോസ്യേറ്റ് എഡിറ്റർ തോമസ് ജേക്കബിന് പ്രഥമകോപ്പി നൽകി പ. ബാവാ തിരുമേനി നിർവ്വഹിച്ചു. പുസ്തകം സ്വീകരിച്ചുകൊണ്ട് തോമസ് ജേക്കബ് മുഖ്യപ്രഭാഷണം നടത്തി. അവാർഡ് ലഭിച്ചതിലുള്ള നന്ദി പ്രകാശിപ്പിക്കുകയും ബ. അച്ചൻ സെമിനാരി ഓഡിറ്റോറിയത്തിൽ സ്ഥാപിക്കുന്നതിന് വരപ്പിച്ചു സമ്മാനിച്ച പ. പരുമല തിരുമേനിയുടെ എണ്ണഛായ ചിത്രം അനാവരണം ചെയ്യുന്നതിന് പ. ബാവായോട് അഭ്യർത്ഥിക്കുകയും ചെയ്തതിനെത്തുടർന്ന് പ. ബാവാ ചിത്രം അനാവരണം ചെയ്തു. ഡോ. കെ.എം. തരകൻ സ്വാഗതവും ഫാ. മാത്യു കോശി കൃതജ്ഞതയും പറഞ്ഞു.

## നേതൃത്വപരിശീലന ക്യാമ്പ്

അഖില മലങ്കര മർത്തമറിയം വനിതാ സമാജത്തിൻെറ വടക്കൻ ഭദ്രാസനങ്ങളിലെ നേതൃത്വ പരിശീലന ക്യാമ്പ് നിലമ്പൂർ വടപുറം മർത്തമറിയം മന്ദിരത്തിൽ വച്ച് നടന്നു. ആൾ ഇൻഡ്യ കൗൺസിൽ ഓഫ് ക്രിസ്ത്യൻ വിമൺ ആണ് ഇത് സ്പോൺസർചെയ്തത്. ഫെ. 7-ാം തീയതി നിയുക്ത കാതോലിക്ക തോമസ്സ് മാർ തിമോത്തിയോസ് തിരുമേനി ഉൽഘാടനം ചെയ്തു. പൗലോസ് മാർ പക്കോമിയോസ് തിരുമേനി അദ്ധ്യക്ഷനായിരുന്നു. പൗലോസ് മാർ മിലിത്തിയോസ്, യാക്കൂബ് മാർ ഐറേനിയസ് എന്നീ തിരുമേനിമാരും, ഫാ. കെ.ജെ. ഗബ്രിയേൽ, ഫാ. തോമസ്സ് ജോർജ്, ഫാ. മാത്യു ഏബ്രഹാം എന്നിവരും പ്രഫസർ ഇ. ജോൺ മാത്യുവും ശ്രീമതിമാരായ റേച്ചൽ മാത്യു, നിർമല വസന്തകുമാർ, അക്കാമ്മ പോൾ എന്നിവരും ക്ലാസ്സുകൾ എടുത്തു. യേശുവും, സ്ത്രീകളും, പരിശുദ്ധാത്മാവ് സഭയിൽ, സ്ത്രീകളും സാമൂഹ്യപ്രവർത്തനവും, പേഴ്സനാലിറ്റി ഡവലപ്പ്മെൻറ് എറ്റിക്കറ്റ് ആൻറ് മാനേഴ്സ്, കുടുംബത്തിലും സഭയിലും സമൂഹത്തിലും മാതൃകാ നേതൃത്വം മുതലായ വിഷയങ്ങൾ സംബന്ധിച്ച ക്ലാസുകളും ചർച്ചകളും ക്യാമ്പിൽ സജീവമായിരുന്നു.

## പ. ബാവായ്ക്കു സ്വീകരണം

ഇദംപ്രഥമമായി കണ്ണൂർ ജില്ലയിലെ കുടിയേറ്റ പ്രദേശമായ കേളക്കുന്ന് എത്തിയ പ. കാതോലിക്കാ ബാവാ തിരുമേനിക്ക് പൗരാവലി അതിഗംഭീരമായ ഒരു സ്വീകരണം നൽകി. ഫെബ്രുവരി 7-ാം തീയതി 3.30ന് കൊമ്മേരി സെ. ജോർജ്ജു പള്ളിയിൽ നിന്ന് അനേകവാഹനങ്ങളുടെ അകമ്പടിയോടെയാണ് കേളകം സെ. ജോർജ് പള്ളിയിലേക്ക് പ. ബാവാ തിരുമേനിയെ ആനയിച്ചത്. തുടർന്ന് 5 മണിക്ക് പൊതുസമ്മേളനം നടന്നു. ഭദ്രാസനാധിപൻ കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ ആദ്ധ്യക്ഷം വഹിച്ച സമ്മേളനത്തിൽ ഫാ. മത്തായി നൂറനാൽ, ഡോ. അലക്സാണ്ടർ കാരയ്ക്കൽ, മുല്ലപ്പള്ളിൽ രാമചന്ദ്രൻ എം.പി., സബ് കളക്ടർ എ.സി. മാത്യു, പൗലൂസ് പുമറ്റത്തിൽ കോറെപ്പിസ്കോപ്പാ, ഡോ. കെ.പി. ജോണി തുടങ്ങിയവർ ആശംസകൾ അർപ്പിച്ചു പ്രസംഗിച്ചു. കെ.ജി. ഗീവർഗീസ് കോറെപ്പിസ്കോപ്പാ സ്വാഗതവും ഫാ. വർഗീസ് മണ്ടൂത്ത് കൃതജ്ഞ തയും പ്രകാശിപ്പിച്ചു.

## ചികിത്സാ സഹായം

വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ നാമത്തിലുള്ള എൻഡോവുമെൻറിൽനിന്ന് ചികിത്സാ സഹായത്തിന് ആവശ്യമുള്ള ആളുകൾ അതിലേക്കുള്ള ഫാറത്തിന് സെക്രട്ടറി മാർദീവന്നാസ്യോസ് എൻഡോവ്മെൻറ് കമ്മറ്റി പി.ഒ. ബോക്സ് 98 കോട്ടയം 686001 എന്ന മേൽവിലാസത്തിൽ എഴുതുക. ഏപ്രിൽ 15നു മുമ്പ് അപേക്ഷാഫാറങ്ങൾ വാങ്ങി പൂരിപ്പിച്ച് അയച്ചിരിക്കണം.

രോഗ വിവരത്തിന് ഡോക്ടറുടെ സർട്ടിഫിക്കറ്റും സാമ്പത്തിക സഹായം ആവശ്യമാണെന്നുള്ളതിന് ഇടവക വികാരി അച്ചൻെറ സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. സർട്ടിഫിക്കേറ്റ് ഒറിജിനൽ ആയിരിക്കണം.

ഫാ. കെ.ജെ. ഗബ്രിയേൽ, സെക്രട്ടറി

## Seminary Preacher

കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ നടന്ന പ്രസംഗ പരിശീലന പരമ്പരയിൽ സെമിനാരി പ്രീച്ചറായി സജി വർഗ്ഗീസ് അമയിൽ തെരഞ്ഞെടുക്കപ്പെട്ടു. സെമിനാരിയിൽ മൂന്നാംവർഷ വിദ്യാർത്ഥിയുമാണ്.

# വനിതാ സമാജം

കേന്ദ്ര പരീക്ഷ 19 - 10 - 97

പഠിക്കേണ്ട ഭാഗങ്ങൾ:

1. പത്രോസിന്റെ 2-ാം ലേഖനം
2. ഉപവാസം ക്രിസ്തീയ വീക്ഷണത്തിൽ:
(ആദ്യത്തെ 6 അദ്ധ്യായങ്ങൾ) By Fr. C.C. Cherian
3. പ്രാർത്ഥന, സന്ധ്യാ നമസ്കാരം
4. ഗീതങ്ങൾ: (1) മാർ അപ്രേമിന്റെ മെമ്രാ ആദ്യത്തെ 12 വരി കർത്താവേ കറയില്ലാത്ത..........
(2) സഭയാം തിരുസഭയാ.............മീ............. ഞാൻ.............
5. ജീവമൊഴികൾ- തെരഞ്ഞെടുത്ത 10 വേദവാക്യങ്ങൾ

| | | |
|---|---|---|
| 1 പത്രോസ് 5:7 | യോഹ. 4:24 | ലൂക്കോ. 11:13 |
| സഭാപ്ര. 9:10 | മത്താ. 5:16 | മർക്കോ. 10:45 |
| സദൃ. 16:18 | 1 കോരി. 9:27 | 2 കോരി. 9:7 b |
| യെശ. 41:10 | | |

**N.B.** (i) ചോദ്യക്കടലാസ് ഒരെണ്ണത്തിന് 2 രൂപാവെച്ച് പരീക്ഷ എഴുതുന്നവരുടെ ലിസ്റ്റും രൂപയും സെപ്റ്റംബർ 20-നു മുമ്പ് കേന്ദ്രത്തിൽ ഏല്പിച്ചിരിക്കണം.

(ii) പരീക്ഷയുടെ പാഠങ്ങൾ അടങ്ങിയ പുസ്തകം (വില 15 രൂപാ). കേന്ദ്രമന്ദിരത്തിൽ നിന്നും ലഭിക്കുന്നതാണ്.

# ബാലികാ സമാജം

അഖില മലങ്കര ബാലികാ സമാജം വാർഷിക കോൺഫ്രൻസും പൊതുസമ്മേളനവും 1997 ജനുവരി 18, 19 തീയതികളിൽ പരുമല ധ്യാനമന്ദിരത്തിൽ നടത്തി. ഫാ. ഒ. തോമസ്, ഡോ. റ്റി.എ. ജോർജ്ജ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി എന്നിവർ ക്ലാസ്സെടുത്തു.

തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തയുടെ അധ്യക്ഷതയിൽ നടന്ന പൊതുസമ്മേളനത്തിൽ സമാജം പ്രസിഡണ്ട് പൗലോസ് മാർ പക്കോമിയോസ് തിരുമേനി ആശംസാ പ്രസംഗം നടത്തി. സെക്രട്ടറി റിപ്പോർട്ട് അവതരിപ്പിച്ചു.

ഞായറാഴ്ച പി.എം. ഗീവർഗീസ് റമ്പാൻ വി. കുർബ്ബാന അർപ്പിച്ചു. ക്യാമ്പംഗങ്ങൾ എല്ലാവരും വി. കുർബ്ബാന അനുഭവിച്ചു. 350 പേർ സംബന്ധിച്ചിരുന്നു.

എസ്.എൽ.എസി പരീക്ഷയിൽ പ്രശസ്ത വിജയം നേടിയ സമാജാംഗങ്ങൾക്ക് കാഷ് അവാർഡുകൾ നൽകി. ഫാ. ജോസഫ്, ശ്രീമതി അക്കമ്മ പോൾ ഭദ്രാസന സെക്രട്ടറിമാർ എന്നിവർ നേതൃത്വം നൽകി. സമാപനസമ്മേളനത്തിൽ ഗീ വർഗീസ് റമ്പാൻ അദ്ധ്യക്ഷം വഹിച്ചു. ജനറൽ സെക്രട്ടറി മറിയാമ്മ ശാമുവൽ കൃതജ്ഞത ആശംസിച്ചു.

പ. മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിയുടേയും ഗ്രീഗോറിയോസ് തിരുമേനിയുടെയും ദേഹ വിയോഗത്തിൽ സമ്മേളനം അനുശോചനം രേഖപ്പെടുത്തി.

സ്മരണിക

## മത്സര സമ്മാനാർഹർ

**A** ലേഖന മത്സരം:

വിഷയം: കുടുംബത്തിൽ, സമൂഹത്തിൽ, സഭയിൽ സ്ത്രീകൾക്കുള്ള പങ്ക്

I ശ്രീമതി ലീലാമ്മ മത്തായി ബോംബെ

II ശ്രീമതി വി. റോസമ്മ ന്യൂഡൽഹി

III ശ്രീമതി കുഞ്ഞൂഞ്ഞമ്മ വറുഗീസ്സ് പത്തനംതിട്ട

**B** ചെറുകഥ

"സ്നേഹം തേടി"

I ശ്രീമതി പ്രിൻസി പോൾ കണ്ണാറ

II ശ്രീമതി സാറാമ്മ രാജു ഫാരിദബാദ്

**C** കവിത

"സാഫല്യം"

I ശ്രീമതി അന്നമ്മ തോമസ് പൂന

II ശ്രീമതി കുഞ്ഞുമോൾ സി.കെ. ന്യൂഡൽഹി

## ഗവർണർ ഉദ്ഘാടനം ചെയ്തു

പാമ്പക്കുട "ത്രീസൈശുബഹോ" എന്ന പേരിൽ ആരംഭിക്കുന്ന കോനാട്ടുമല്പാൻ സ്മാരക സമുച്ചയത്തിൻെറ ഉദ്ഘാടനം മഹാരാഷ്ട്ര ഗവർണർ ഡോ. പി.സി. അലക്സാണ്ടർ ഭദ്രദീപം കൊളുത്തി നിർവ്വഹിച്ചു. പാമ്പാക്കുട വലിയ പള്ളി അങ്കണത്തിൽ പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽചേർന്ന പൊതുസമ്മേളനത്തിൽ വച്ചാണ് ഗവർണർ ഉദ്ഘാടനകർമ്മം നിർവ്വഹിച്ചത്. സ്മാരക സമുച്ചയത്തിൻെറ ഒരു വിഭാഗമായ അന്ധപുനരധിവാസ കേന്ദ്രം ഇടവക മെത്രാപ്പോലീത്ത ഡോ. മാത്യൂസ് മാർ സേവേറിയോസ് ഉദ്ഘാടനം ചെയ്തു. പുതുതായി ആരംഭിക്കുന്ന സുറിയാനി പഠനഗവേഷണ കേന്ദ്രത്തിൻെറയും ആരോഗ്യപരിപാലന കേന്ദ്രത്തിൻെറയും ഉദ്ഘാടനം മന്ത്രി പി.ജെ. ജോസഫ് നിർവ്വഹിച്ചു. സമ്മേളനത്തിൽ പി.സി. തോമസ് എം.പി., ജോണിനെല്ലൂർ എം.എൽ.എ., ഫാ. മത്തായി നൂറനാൽ, ഫാ.ജോൺ തേനുങ്കൽ, പി.സി. ഏബ്രഹാം, ഏ.കെ.തോമസ്, പഞ്ചായത്തു പ്രസിഡൻറ് രാധാകൃഷ്ണൻ എന്നിവർ പ്രസംഗിച്ചു.

## 29–ാം ഓർമ്മ പെരുനാൾ



സ്ലീബാദാസ സമൂഹ സ്ഥാപകനും മലബാർ മെത്രാസനാധിപനും ആയിരുന്ന കാലം ചെയ്ത പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ 29–ാം ഓർമ്മപ്പെരുനാൾ അദ്ദേഹം കബറടങ്ങിയിട്ടുള്ള കണ്ടനാട് കർമ്മേൽ ദയറാ ചാപ്പലിൽ ഫെബ്രുവരി 1, 2 തീയതികളിൽ ആചരിച്ചു. ജനുവരി 31–ാം തീയതി വി. കുർബ്ബാനയ്ക്കു ശേഷം പെരുനാൾ കൊടി ഉയർത്തി.വൈകിട്ട് ഫാ. മത്തായി ഇടയനാൽ സുവിശേഷ പ്രസംഗം നടത്തി. ഒന്നാം തീയതി രാവിലെ വി. കുർബ്ബാനയും വൈകിട്ട് സ്ലീബാദാസ സമൂഹാദ്ധ്യക്ഷൻ സഖറിയ മാർ അന്തോനിയോസ് തിരുമേനിയുടെ പ്രസംഗവും റാസയും ഉണ്ടായിരുന്നു. 2–ാം തീയതി രാവിലെ അന്തോനിയോസ് തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. തുടർന്ന് കുരിശിങ്കലേക്ക് പ്രദക്ഷിണവും നേർച്ച വിളമ്പും നടത്തപ്പെട്ടു.

## 63–ാം ഓർമ്മപ്പെരുനാൾ

മലങ്കരസഭയുടെ സ്വാതന്ത്ര്യ ത്തിനും കാതോലിക്കേറ്റിൻെറ നിലനില്പിനും വേണ്ടി അക്ഷീണം പ്രവർത്തിക്കുകയും പോരാടിവിജയിക്കുകയും ചെയ്ത സഭാഭാസുരൻ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 63–ാം ഓർമ്മപ്പെരുനാൾ 1997 ഫെബ്രുവരി 21,22 (വെള്ളി, ശനി) എന്നീ തീയതികളിൽ പഴയ സെമിനാരി ചാപ്പലിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയുടെ കാർമ്മികത്വത്തിലും അഭിവന്ദ്യ മെത്രാപ്പോലീത്തന്മാരുടെ സഹകരണത്തിലും ഭക്തിനിർഭരമായി നടത്തപ്പെട്ടു.

പെരുനാളിനോടനുബന്ധിച്ചു നടന്ന അനുസ്മരണാ യോഗം നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ് മാത്യൂസ് ബർണബാസ് ഉദ്ഘാടനം ചെയ്തു. ഫാ. ഒ. തോമസ്, ഫാ. വർഗീസ് വർഗീസ് എന്നിവർ പ്രസംഗിച്ചു. 21–ാം തീയതി വൈകിട്ട് ചെറിയ പള്ളിയിൽ നിന്ന് പഴയ സെമിനാരിയിലേക്ക് റാസ നടത്തി. 22–ാം തീയതി പ. കാത്തോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാനയും തുടർന്ന് പ്രദക്ഷിണവും നേർച്ചയും ഉണ്ടായിരുന്നു.

## ഡോ. ബിജു തോമസിന് റാങ്ക്

ഈ വർഷം വെല്ലൂർ മെഡിക്കൽ കോളജിലെ എം.ബി.ബി.എസ്. പരീക്ഷയിൽ റാങ്കോടു കൂടി കാരിച്ചാൽ പുത്തൻവീട്ടിൽ ബിജു തോമസ് വിജയിച്ചു. Dr. M.G.R. Medical University യിലെGold Medal ലിനും ബിജു അർഹനായി.



ഓർത്തഡോക്സ് സൺഡേ സ്കൂൾSSFC പരീക്ഷയ്ക്ക് 1991ൽ അഖില മലങ്കരാടിസ്ഥാനത്തിൽ ഒന്നാം സ്ഥാനം ബിജുവാണ് കരസ്ഥമാക്കിയത്.

ഒറിസായിലെ കലഹണ്ടിയിൽ ഓർത്തഡോക്സ് സഭ ആരംഭിച്ചിട്ടുള്ള ദുരിതാശ്വാസ പ്രവർത്തനങ്ങളുടെ ഭാഗമായി തുടങ്ങിയിട്ടുള്ള മിഷൻ ഹോസ്പിറ്റലിൽ രണ്ടു വർഷം സേവനം അനുഷ്ഠിക്കുന്നതിന് മിഷൻ ബോർഡു പ്രസിഡൻറ് അഭിവന്ദ്യ ഗീ വർഗീസ് മാർ ഒസ്താത്തിയോസ് തിരുമനസ്സിലെ നിർദ്ദേശപ്രകാരം ഡോ. ബിജു ഫെബ്രുവരിമാസത്തിൽ അവിടെ എത്തി ചാർജെടുത്തു.

---

## രോഗശാന്തിക്ക് *For Favours Received*





കൊച്ചുമോൾ, ചെങ്ങന്നൂർ



ആനി സ്ക്കറിയ യു.എസ്.എ

# പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ്



**കാലം ചെയ്ത ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ സ്ഥാനത്ത് എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയായി ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസ്യോസ് തിരുമേനിയേയും, ഓർത്തഡോക്സ് വൈദിക സെമിനാരി പ്രിൻസിപ്പലായി വൈസ് പ്രിൻസിപ്പൽ റവ. ഡോ. കെ.എം. ജോർജ്ജിനെയും കോട്ടയം പഴയ സെമിനാരിയിൽ ചേർന്ന് എപ്പിസ്കോപ്പൽ സുന്നഹദോസ് നിശ്ചയിച്ചു.**



കോട്ടയം: ഒറീസ്സായിലെ അവികസിത പ്രദേശമായ കലഹണ്ടിയിൽ മിഷൻ ബോർഡിന്റെ ചുമതലയിൽ ആരംഭിച്ച് പണിപൂർത്തിയായിക്കൊണ്ടിരിക്കുന്ന ഹോസ്പിറ്റൽ, കാലം ചെയ്ത ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവയുടെ സ്മാരകം ആക്കി മാറ്റുന്നതിന് സുന്നഹദോസ് തീരുമാനിച്ചു. ഫെബ്രുവരി 24 മുതൽ 28 വരെ സഭാഭാസുരൻ ഗീവർഗീസ് മാർ ദീവാന്നിയോസ് തിരുമേനിയുടെ ചരമവാർഷികത്തോടനുബന്ധിച്ച് സെമിനാരിയിലെ സോഫിയാ സെൻററിൽ വച്ച് പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമനസ്സിന്റെ അദ്ധ്യക്ഷതയിൽ കൂടിയ സുന്നഹദോസിൽ സഭയിലെ എല്ലാ മെത്രാപ്പോലീത്തന്മാരും സംബന്ധിച്ചു.

പരിശുദ്ധ സഭയുടെ പരമാദ്ധ്യക്ഷനും സുന്നഹദോസ് പ്രസിഡൻറുമായിരുന്ന ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിയുടേയും സുന്നഹദോസ് സെക്രട്ടറിയും ഡൽഹി ഭദ്രാസനാധിപനും ആയിരുന്ന അഭിവന്ദ്യ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടേയും ദേഹവിയോഗത്തിൽ സുന്നഹദോസ് അംഗങ്ങൾ അനുശോചിക്കുകയും പ്രത്യേക പ്രാർത്ഥന നടത്തുകയും ചെയ്തു.

സഭാംഗങ്ങളെ വിശ്വാസ കാര്യങ്ങളിൽ ഉറപ്പിക്കുന്നതിനും സഭയിൽ ഒരു നവോത്ഥാനം ഉണ്ടാക്കുന്നതിനുമായി ദിവ്യബോധനം പാസ്സായവരെ പ്രത്യേക പരിശീലനം നൽകി നിയോഗിക്കുന്നതിനു സുന്നഹദോസ് തീരുമാനിച്ചു. ആത്മഹത്യ ചെയ്തവരുടെ ശവ സംസ്കാരത്തിനുള്ള പ്രത്യേക ശുശ്രൂഷാക്രമത്തിനും രൂപം നൽകി.

സഭയെപ്പറ്റിയും, ഭദ്രാസനങ്ങൾ, പ്രസ്ഥാനങ്ങൾ, സ്ഥാപനങ്ങൾ ഇവയെപ്പറ്റിയും ജനങ്ങൾക്ക് അറിവ് നൽകുന്നതിന് 1998 ജനുവരി 1ന് പബ്ലീഷ് ചെയ്യത്തക്ക വിധത്തിൽ ഒരു ഇയർബുക്ക് പുറത്തിറക്കാൻ തീരുമാനിച്ചു.

റോമൻ കാത്തോലിക്കാ സഭയുമായും, മാർത്തോമ്മാ സഭയുമായും ഇപ്പോൾ നടക്കുന്ന ഡയലോഗിനു പുറമെ ദക്ഷിണേന്ത്യൻ സഭയുമായി ഡയലോഗ് ആരംഭിക്കുന്നതിനും സുറിയാനി പാരമ്പര്യമുള്ള കൽദായ സുറിയാനി സഭ, തോഴിയൂർ സുറിയാനി സഭ, ഓർത്തഡോക്സ് സഭ എന്നിവരുടെ ഒരു എക്യുമെനിക്കൽ ഫോറം ഉണ്ടാക്കുന്നതിനും നിശ്ചയിച്ചു.

പരുമലയിൽ പണി പൂർത്തിയായിരിക്കുന്ന വൈദിക സദനത്തിൽ ആവശ്യമായ സൗകര്യങ്ങൾ ചെയ്ത് പ്രായം ചെന്ന വൈദികരെ അവിടെ താമസിപ്പിക്കുവാൻ തീരുമാനിച്ചു.

സഭയുടെ ബാഹ്യകേരള മിഷന്റെ വജ്രജൂബിലി ആഘോഷിക്കുന്ന ഈ വർഷം ഭാരതത്തെ മൂന്ന് മേഖലകളായി തിരിച്ച് മിഷൻ പ്രവർത്തനങ്ങൾക്ക് നേതൃത്വം കൊടുക്കുന്നതിന് അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ പ്രധാന മേൽനോട്ടത്തിൽ അഭിവന്ദ്യ സ്തേഫാനോസ് മാർ തേവോദോസിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, ഗീവർഗീസ് മാർ കൂറിലോസ് എന്നീ തിരുമേനിമാരെ ചുമതലപ്പെടുത്തി.

ഫെബ്രുവരി 5-ാം തീയതി ഉണ്ടായ സ്പ്രീം കോടതി വിധിയുടെ പശ്ചാത്തലത്തിൽ ഭാവി കാര്യങ്ങളെപ്പറ്റി ചർച്ച ചെയ്യുകയും മലങ്കര അസോസിയേഷൻ കൂടുന്നതിന് മലങ്കര മെത്രാപ്പോലീത്താ കൂടിയായ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയോട് സുന്നഹദോസ് അപേക്ഷിച്ചു.

ഗവൺമെൻറിന്റെ പുതിയ മദ്യനയത്തെ സുന്നഹദോസ് അപലപിക്കുകയും ശക്തമായി പ്രതിഷേധിക്കുകയും ചെയ്തു. ദളിത് ക്രൈസ്തവരോടുള്ള അവഗണനയും വിവേചനവും അവസാനിപ്പിയ്ക്കണമെന്ന് സുന്നഹദോസ് ആവശ്യപ്പെട്ടു. സ്കൂളിൽ നിന്നു രാഷ്ട്രീയം വേർപെടുത്തുന്നതിന് വിദ്യാഭ്യാസം സുരക്ഷാ സമിതി ഹൈക്കോടതിയിൽ നിന്ന് അനുകൂല വിധി സമ്പാദിച്ചെടുത്തതിൽ സമിതിയേയും സഭാംഗമായ സത്യവാൻ കൊട്ടാരക്കരയേയും അഭിനന്ദിക്കുകയും ഇതിനെതിരെ അപ്പീൽ കൊടുത്ത ഗവൺമെൻറിന്റെ തീരുമാനത്തിൽ ശക്തിയായി പ്രതിഷേധിക്കുകയും ചെയ്തു. ഈ കേസിൽ കക്ഷി ചേരുന്നതിന് സ്കൂൾ മാനേജർകൂടിയായ സുന്നഹദോസ് സെക്രട്ടറിയെ ചുമതലപ്പെടുത്തി.

ബാഹ്യകേരളത്തിൽ സഭ ആരംഭിച്ച സെൻറ്തോമസ് വൈദീക സെമിനാരി കൂടുതൽ സൗകര്യാർത്ഥം നാഗപ്പൂരിലായിരിയ്ക്കണമെന്നും അവിടെ അത്മായർക്കും പരിശീലനം കൊടുക്കേണ്ടതാണെന്നും സുന്നഹദോസ് തീരുമാനിച്ചു.

എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയായി ചെങ്ങന്നൂർ ഭദ്രാസനാധിപൻ അഭിവന്ദ്യ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായേയും കോട്ടയം വൈദീക സെമിനാരി പ്രിൻസിപ്പലായി ഫാ.ഡോ. കെ.എം. ജോർജ്ജച്ചനേയും സുന്നഹദോസ് നിയമിച്ചു.

മദ്യവർജ്ജന പ്രസ്ഥാനത്തിന്റെ പ്രസിഡൻറായി അഭി. ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനിയേയും സ്ലീബാദാസ സമൂഹം, സെൻറ് തോമസ് വൈദിക സംഘം, മലങ്കര ബസ്ക്യാമ അസോസിയേഷൻ എന്നിവയുടെ പ്രസിഡൻറായി അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയേയും ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ പ്രസിഡൻറായി അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമേനിയേയും സുന്നഹദോസ് നിശ്ചയിച്ചു. സൺഡേസ്കൂൾ പ്രസ്ഥാന പ്രസിഡൻറായി അഭിവന്ദ്യ മാത്യൂസ് മാർ എപ്പിപ്പാനിയോസ് തിരുമേനിയും, മലങ്കര സഭാ മാസിക എഡിറ്റോറിയിൽ ബോർഡ് പ്രസിഡൻറായി അഭി. ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയും, എം.ഒ.സി കോളജ് കാതോലിക്കേറ്റ് ആൻഡ് എം.ഡി സ്കൂൾ എന്നിവയുടെ മാനേജർമാരും തൽസ്ഥാനങ്ങളിൽ തുടരുന്നതിന് സുന്നഹദോസ് തീരുമാനിച്ചു.

'ബി' ഷെഡ്യൂളിൽപ്പെട്ട സ്ഥാപനങ്ങളുടേയും പ്രസ്ഥാനങ്ങളുടേയും 1997-98ലെ ബഡ്ജറ്റ് സുന്നഹദോസ് അംഗീകരിക്കുകയുണ്ടായി.

## സുറിയാനി സംഗീതത്തിൽ സർട്ടിഫിക്കേറ്റ് കോഴ്സ്

സുറിയാനി സംഗീതത്തിന്റെ അടിസ്ഥാനമായ എട്ടു നിറങ്ങൾ (എക്കാറാ- മലയാളം) സുറിയാനി സംഗീത ചരിത്രം, വേദശാസ്ത്രം എന്നിവ സമന്വയിപ്പിച്ചുള്ളതാണ് സുറിയാനി സംഗിതകോഴ്സ്. ഫാ. എം.പി ജോർജ്, റവ. ഡോ. ബേബി വറുഗീസ് തുടങ്ങിയവരുടെ നേതൃത്വത്തിലുള്ള ഈ കോഴ്സ് 4 മാസം വിതമുള്ള 3 ഘട്ടങ്ങളായി തിരിച്ചിരിക്കുന്നു. എല്ലാ ശനിയാഴ്ചകളിലുമായിരിക്കും ക്ലാസുകൾ നടത്തപ്പെടുക. പ്രൊസ്പെക്ടസിനും, അപേക്ഷഫോമിനും 20 രൂപ എം.ഓ. സഹിതം 'ദി രജിസ്ട്രാർ, ശ്രുതി, സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്, ഓർത്തഡോക്സ് സെമിനാരി, ചുങ്കം, കോട്ടയം - 686 001 എന്ന വിലാസത്തിൽ മാർച്ച് മുപ്പതിനു മുമ്പ് അപേക്ഷിക്കണം.

*For Favours Received*



ROBIN VARGHESE
Kallissery

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038





പിതാക്കൻമാരുടെ പ്രാർത്ഥന കോട്ടയായിരിക്കട്ടെ.



3-3-1987-ൽ ദിവംഗതനായ
താമരവേലിൽ ഗീവർഗീസ് മത്തായി
Inserted by താമരവേലിൽ കുടുംബാംഗങ്ങൾ

**Printed and published by Fr. T.G. Zacharia**
For Orthodox Viswasa Paripalana Samithy, Kottayam
at the Catholicate Press, Kottayam - 38
**Chief Editor Rev. Dr. Jacob Kurian**